2007



ഏപ്രിൽ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

M A L A N K A R A S A B H A

Rs. 10

# ചന്ദനപ്പള്ളി വലിയപള്ളി പെരുന്നാൾ

മെയ് 7, 8 തീയതികളിൽ





സെന്റ് ജോർജ്ജ് ഷ്രൈൻ



ചന്ദനപ്പള്ളി ചെമ്പെടുപ്പ്



സഹദായുടെ തിരുശേഷിപ്പ്

പത്തനംതിട്ട ജില്ലയിലെ (തുമ്പമൺ ഭദ്രാസനം) അതിപുരാതന ദേവാലയം

# *In Loving Memory of*



## MRS. MARIAMMA GEORGE

**AKAMUTTATHU, PATHANAPURAM**

BORN ON 24.04.1932 in Kaduvettoor family, Chegannur
LEFT FOR HEAVENLY ABODE ON 07.03.2007 at Clovis, New Mexico, USA.
LAID TO REST ON 15.03.2007 at Mount Tabore Dayara Chapel Cemetry, Pathanapuram

### കൃതജ്ഞത

സ്നേഹനിധിയായ ഞങ്ങളുടെ മാതാവിന്റെ വേർപാടിൽ ആശ്വസിപ്പിക്കുകയും സംസ്ക്കാര ശുശ്രൂഷകൾക്ക് പ്രധാന കാർമികത്വം വഹിക്കുകയും ചെയ്ത അഭിവന്ദ്യരായ ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് എന്നീ മെത്രാപ്പോലീത്താമാരോടും, വന്ദ്യ റമ്പാച്ചന്മാർ, വൈദീക ശ്രേഷ്ഠർ, കന്യാസ്ത്രീകൾ, ഇതര സഭകളിലെ ബിഷപ്പുമാർ, ഡോക്ടർമാർ, സാംസ്ക്കാരിക നേതാക്കന്മാർ, രാഷ്ട്രീയ നേതാക്കന്മാർ, ബന്ധുമിത്രാധികൾ തുടങ്ങി എല്ലാവരോടുമുള്ള ഞങ്ങളുടെ കുടുംബത്തിന്റെ സ്നേഹവും നന്ദിയും ദൈവനാമത്തിൽ അറിയിക്കുന്നു.

**DR. JACOB GEORGE** & FAMILY, CLOVIS, NEW MEXICO, U.S.A.
**DR. JOSEPH GEORGE** & FAMILY, BATTLE CREEK, MICHIGEN, U.S.A.
**MATHAI MAMPALLIL** & FAMILY, AHEMEDABAD

ലക്കം 4,
പുസ്തകം 63
ഏപ്രിൽ 2007



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



*Cover Design & Type Setting:-*
**M.S. Graphics, Devalokam.**

### വരിസംഖ്യ

| | |
|---|---|
| *ഇന്ത്യയിൽ* | |
| *ഒറ്റപ്രതി* | : 10 രൂപ |
| *ഒരു വർഷം* | : 100 രൂപ |
| *5 വർഷം* | : 500 രൂപ |
| *12 വർഷം (ആയുഷ്ക്കാലം)* | : 1000 രൂപ |
| *വിദേശത്തേക്ക്* | |
| *ഒരു വർഷം* | : 1000 രൂപ |




## ഉള്ളടക്കം

CONTENTS



### *സ്ഥിരം പംക്തികൾ*



# ക്രാന്തദർശിത്വത്തോടെ സഭയെ നയിക്കുക

മലങ്കര സഭയുടെ ഭാവിഭാഗധേയം നിർണ്ണയിക്കേണ്ടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷനും മാനേജിംഗ് കമ്മറ്റിയും പ്രാബല്യത്തിൽ വന്നു. സഭാനൗകയുടെ ജൈത്രയാത്രയിൽ മലങ്കര മെത്രാപ്പോലീത്തായുടെ സാരഥ്യത്തിന് അണി ചേരുവാൻ വൈദിക-അത്മായ ട്രസ്റ്റിമാരും തിരഞ്ഞെടുക്കപ്പെട്ടു. സമാഗതമാകുന്ന മാനേജിംഗ് കമ്മറ്റി യോഗത്തിൽ അസ്സോസിയേഷൻ സെക്രട്ടറിയും തിരഞ്ഞെടുക്കപ്പെടുമെന്ന് പ്രത്യാശിക്കാം.

മാർച്ച് 21-ലെ തിരഞ്ഞെടുപ്പ് സംവിധാനങ്ങൾ സുഗമമാക്കിയ സംഘാടകർക്കും മലങ്കര അസ്സോസിയേഷൻ പ്രതിനിധികൾക്കും അഭിനന്ദനങ്ങൾ! അസ്സോസിയേഷൻ തിരഞ്ഞെടുപ്പിന്റെ ചരിത്രത്തിലാദ്യമായി വരണാധികാരിയായി ഒരു വനിതയെ നിയോഗിച്ച പരിശുദ്ധ കാതോലിക്കാ ബാവായുടെ നടപടി സഭാഭരണനിർവ്വഹണ സമിതികളിൽ സ്ത്രീ സാന്നിധ്യത്തിനുള്ള വാതായനമാകുമെന്ന് പ്രത്യാശിക്കാം.

ദീർഘകാലം സഭയുടെ അൽമായ ട്രസ്റ്റിയായി പ്രവർത്തിച്ച ശ്രീ. പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, വൈദിക ട്രസ്റ്റി ബഹു. ഡോ. ഒ. തോമസ് അച്ചൻ, അസ്സോസിയേഷൻ സെക്രട്ടറി പ്രൊഫ. ഡോ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവരുടെ പ്രവർത്തനങ്ങളെ സഭ കൃതാർത്ഥതയോടെ സ്മരിക്കുന്നു. തുടർന്നും അവരുടെ കർമ്മങ്ങളും ജീവിതവും സഭയുടെ വളർച്ചയ്ക്ക് പ്രയോജകീഭവിക്കട്ടെ!

നവ വൈദികട്രസ്റ്റി ബഹു. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് അച്ചനും, അൽമായ ട്രസ്റ്റി ശ്രീ. എം. ജി. ജോർജ് മുത്തൂറ്റിനും മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്കും 'മലങ്കരസഭ'യുടെ ഭാവുകങ്ങൾ! കാലഗണനകൾക്കനുസൃതമായി ക്രാന്തദർശിത്വത്തോടെ സഭാ ഗാത്രത്തെ അലങ്കരിക്കുവാൻ നവ ട്രസ്റ്റിമാർക്കും മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്കും തിരഞ്ഞെടുക്കപ്പെടുന്ന അസ്സോസിയേഷൻ സെക്രട്ടറിക്കും കഴിയട്ടെ. ആധുനിക സഭയുടെ ഭരണ നിർവ്വഹണങ്ങൾക്ക് വിളിക്കപ്പെട്ടിരിക്കുന്നവരുടെ പരിഗണനകൾക്കായി മലങ്കരസഭാ മക്കളുടെ ആശകൾ പങ്കു വയ്ക്കട്ടെ.

i) മലങ്കരസഭയുടെ ഭരണസംവിധാനം എപ്പിസ്ക്കോപ്പൽ - ജനാധിപത്യ സമന്വയത്തിൽ വിഭാവനം ചെയ്തിരിക്കുന്നതാണ്. ബാഹ്യ ഇടപെടലുകളും സ്വാർത്ഥതയും മുഖാന്തിരം ഈ സമന്വയത്തിൽ കളങ്കങ്ങൾ കടന്നു കൂടിയിട്ടുണ്ടോ എന്നു സംശയിക്കുന്നു. ജനാധിപത്യ സംവിധാനത്തിൽ സമവായം പ്രധാന ഘടകമാണ്. തരംതാണ രാഷ്ട്രീയ ശൈലിയിലുള്ള പ്രചാരണ തന്ത്രങ്ങളും തേജോവധ പ്രവണതകളും തിരഞ്ഞെടുപ്പ് പ്രക്രിയകളിൽ അന്യമായിരുന്നില്ല. ക്രിസ്തു ശരീരമായ സഭയെന്ന നിലയിൽ ഈ ദുഷിപ്പുകൾ ഉന്മൂലനം ചെയ്യേണ്ട മാർഗ്ഗങ്ങളെക്കുറിച്ച് ഗൗരവമായി ആലോചിക്കണം.

ii) ആദ്ധ്യാത്മിക സംഘടനകളുടെയും വിശ്വാസ പഠന പദ്ധതികളുടെയും വികാസ പരിണാമങ്ങൾ സഭാ മാനേജിംഗ് കമ്മറ്റിയുടെ പ്രധാന ചർച്ചാ വിഷയമാകണം. 'ദിവ്യബോധനം' പോലുള്ള പാഠപദ്ധതികൾ സഭാ വിശ്വാസികൾ ആഘോഷപൂർവ്വം സ്വീകരിക്കുന്നുണ്ടെങ്കിലും ആഗോള തലത്തിൽ അവ വ്യാപിപ്പിച്ച് സഭാ മക്കളെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുവാൻ തക്ക സംവിധാനങ്ങൾ രൂപപ്പെടുത്തണം.

iii) ഭദ്രാസന പുനർനിർണ്ണയവും പുതിയ ഭദ്രാസനങ്ങളുടെ രൂപീകരണവും സഭയുടെ



Forum-1A

വളർച്ചയ്ക്കത്യാവശ്യമാണ്. പ്രാദേശിക താല്പര്യങ്ങൾക്കതീതമായി സഭയുടെ ആഗോള തലത്തിലുള്ള വ്യാപനവും ദൈവജനത്തിന്റെ ആദ്ധ്യാത്മിക നവോത്ഥാനവും അവയ്ക്കുള്ള സാദ്ധ്യതകളും (ഇടവക-ഇടവകേതര ശുശ്രൂഷകൾ) മാത്രം പരിഗണിച്ചു കൊണ്ട് ഭദ്രാസന പുനർനിർണ്ണയ തീരുമാനങ്ങളെടുത്തു നടപ്പിലാക്കുന്നത് ഉചിതമായിരിക്കും.

iv) 2012-മലങ്കരസഭയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ശതാബ്ദി വർഷമാണ്. 'കാതോലിക്കേറ്റ്' എന്ന ശീർഷകത്തിന് ഭാരതസഭയുടെ പശ്ചാത്തലത്തിൽ അർത്ഥശോഷണം ഉണ്ടായിക്കഴിഞ്ഞു. ഭാരതസഭയുടെ തനിമയും ഉൾഭരണ സ്വാതന്ത്ര്യവും അതുല്യതയും അഭംഗുരം നിലനിർത്തുവാൻ തക്ക പ്രഖ്യാപനങ്ങൾ ശതാബ്ദി ആഘോഷ വേളയിലെങ്കിലും സാദ്ധ്യമാകണം. കേസുകളും വ്യവഹാരങ്ങളുമൊക്കെ സഭയുടെ തനിമ നിലനിർത്തുന്ന പ്രഖ്യാപനങ്ങൾക്ക് തടസ്സമാകരുത്. അതീവ പ്രാധാന്യമുള്ള ശതാബ്ദി ആഘോഷങ്ങൾക്കായുള്ള ഒരുക്കങ്ങൾ നടത്തേണ്ടത് മാനേജിംഗ് കമ്മറ്റിയുടെ പ്രധാന ചുമതലയാണ്.

മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ സേവനം യോഗങ്ങളിൽ സംബന്ധിച്ച് അഭിപ്രായം രേഖപ്പെടുത്തി എന്നതിൽ മാത്രം ഒതുങ്ങരുത്. സഭയുടെ ആദ്ധ്യാത്മിക ഭരണനിർവ്വഹണ മേഖലകളിൽ അടിസ്ഥാന തത്വങ്ങൾക്കോ വിശ്വാസ പ്രമാണങ്ങൾക്കോ ന്യൂനത സംഭവിക്കാതെ നൂതന പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുന്നത് മുഖ്യ വിഷയമാകട്ടെ.

"തെറ്റുകൾ വരുത്താതിരിക്കുന്നതു മാത്രമല്ല, വന്ന തെറ്റുകൾ ആവർത്തിക്കാതിരിക്കുമ്പോഴാണ് വിവേകം പ്രകടമാകുന്നത്."

**- പണിക്കരച്ചൻ.** ❖

## സഭാ വിശേഷ ദിവസങ്ങൾ

**ഏപ്രിൽ**

13. മൗദ്യാനന്മാരുടെ ഓർമ്മ, (ഹേവോറെ വെള്ളി)
15. **പുതുഞായറാഴ്ച**
16. രണ്ടാം മാർത്തോമ്മായുടെ 321-ാം ഓർമ്മ (നിരണം വലിയ പള്ളി)
17. ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ 56-ാം ഓർമ്മ (പുത്തൻ കാവ് പള്ളി)
22. **പുതുഞായറാഴ്ചക്കു ശേഷം ഒന്നാം ഞായറാഴ്ച.** മൂന്നാം മാർത്തോമ്മായുടെ 319-ാം ഓർമ്മ (കടമ്പനാട് പള്ളി)
23. മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ.
25. ഏവൻഗേലിസ്ഥനായ മാർ മർക്കോസ് മ്സ ബ്രോനോയുടെ ഓർമ്മ; ഒന്നാം മാർത്തോമ്മായുടെ 337-ാം ഓർമ്മ (അങ്കമാലി ചെറിയപള്ളി)
27. മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ മെത്രാപ്പോലീത്തായുടെ 336-ാം ഓർമ്മ (വടക്കൻ പറവൂർ പള്ളി).
29. **പുതുഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായറാഴ്ച.**

**മെയ്**

1. സെബദി പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
3. മാർ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാബാവായുടെ 94-ാം ഓർമ്മ (പാമ്പാക്കുട ചെറിയ പള്ളി).
6. **പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായറാഴ്ച**
8. ഏവൻഗേലിസ്ഥനായ മാർ യോഹന്നാൻ ശ്ലീഹായുടെ ഓർമ്മ.
10. മാർ ശെമവോൻ ശ്ലീഹായുടെ ഓർമ്മ; അഞ്ചാം മാർത്തോമ്മായുടെ 242-ാം ഓർമ്മ (നിരണം വലിയപള്ളി).
13. **പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായറാഴ്ച**

### വരിസംഖ്യ

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 4 വർഷം | : 400 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ. |

***വിദേശത്തേക്ക്***

ഒരു വർഷം : 1000 രൂപ

### പരസ്യനിരക്കുകൾ

| | |
|---|---|
| Back Page (Colour) | : 10000 |
| Front Inside (Colour) | : 8000 |
| Back Inside (Colour) | : 7000 |
| Full page (B & W) | : 3000 |
| Half page (B & W) | : 1750 |
| Quarter page (B & W) | : 1250 |
| Minimum (B & W) | : 750 |
| Favours Block (Colour) | : 500 |
| Favours Block (B & W) (Stamp Size) | : 300 |

# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവങ്ങളിലും മരണത്തിലും ഉയിർപ്പിലും സഭാ മക്കളായ നാം ഏവരും പങ്കാളികളായിരിക്കുന്ന പ്രത്യേക സമയമാണല്ലോ ഇത്. ലോകചരിത്രത്തിലെ നാഴികക്കല്ലായ ക്രൂശീകരണം, പാപം മൂലം നഷ്ടപ്പെട്ടുപോയ ആദാമ്യ വർഗ്ഗത്തെ വീണ്ടെടുക്കുന്നതിനു വേണ്ടിയുള്ള ദൈവത്തിന്റെ രക്ഷാപദ്ധതിയായിരുന്നു. ക്രൂശിക്കപ്പെട്ട ക്രിസ്തുവാണ് സുവിശേഷത്തിലെ പ്രമേയം. ക്രിസ്തു ഇല്ലാത്ത കുരിശോ, കുരിശില്ലാത്ത ക്രിസ്തുവോ സുവിശേഷത്തിൽ ഇല്ല. ദൈവസ്നേഹത്തിന്റെ അനിവാര്യതയായ കർത്താവിന്റെ ക്രൂശിനെ നോക്കിയാണ് "എനിക്കോ നമ്മുടെ കർത്താവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുത്" എന്ന് വി. പൗലൂസ് ശ്ലീഹാ പറയുന്നത്.

മനുഷ്യന്റെയും സൃഷ്ടി മുഴുവന്റെയും ഏറ്റവും വലിയ ആവശ്യമാണ് സ്നേഹം. ദൈവത്തിന്റെ അനന്തമായ സ്നേഹം നമ്മെ ദൈവമക്കളായിത്തീർക്കുന്നു. നമ്മോടുള്ള സ്നേഹത്തെ പ്രതി കർത്താവ് ക്രൂശിൽ മരിച്ചു. കർത്താവിന്റെ ക്രൂശിലൂടെ ഒഴുകുന്ന സ്നേഹത്തിന്റെ നീളവും വീതിയും ആഴവും അളക്കുവാൻ നമുക്കാർക്കും ആവില്ല.

കുരിശിൽ നിന്ന് തേജസ്സിലേക്കുള്ള യാത്രാസന്ദേശമാണ് കർത്താവിന്റെ ഉത്ഥാനം പകരുന്നത്. ക്രിസ്തുവിന്റെ രാജ്യം തേജസ്ക്കരണത്തിന്റെ രാജ്യമാണ്. ഈ രാജ്യത്തിന്റെ സ്ഥാപനത്തിനുവേണ്ടി അവൻ സ്വന്ത ജീവനെതന്നെ നൽകിയെന്നതാണ് പ്രത്യേകത. കർത്താവിന്റെ ജീവിതത്തിലെ മൂന്നു പരിശോധനകളും (മത്തായി 4) എങ്ങനെയെങ്കിലും കുരിശിനെ ഒഴിവാക്കുക എന്നതായിരുന്നു. എന്നാൽ അവൻ അതിൽ വിജയിക്കുകയും തന്റെ ജീവൻ മാനവരാശിക്കായി കൊടുക്കുവാൻ തക്കവണ്ണം ക്രൂശിനെ സ്വീകരിക്കുകയും ചെയ്തു. ലൗകിക പ്രലോഭനങ്ങളുടെ മുമ്പിൽ മുട്ടുമടക്കാതെ ക്രൂശിനെ വഹിക്കുവാൻ തയ്യാറാകുന്നവർക്ക് ദൈവമഹത്വം തിരിച്ചറിയുവാൻ സാധിക്കും. ഈ തിരിച്ചറിവ് തേജസ്ക്കരണത്തിന്റെ പാതയാണ്.

ക്രിസ്തുവിന്റെ ഉത്ഥാനം നമ്മുടെ പ്രത്യാശയാണ്. ക്രൈസ്തവരായ നമ്മുടെ ജീവിതത്തിന്റെ അടിസ്ഥാനവും അതുതന്നെയാണ്. മഗ്ദലക്കാരത്തി മറിയവും മറ്റേ മറിയവും ദൈവദൂതൻ പറഞ്ഞതു കേട്ട് ഭയത്തോടും സംഭ്രമത്തോടുംകൂടെ കർത്താവിന്റെ ഉത്ഥാന രഹസ്യം വിശ്വസിച്ചു. അത് അവരുടെയും ലോകം മുഴുവന്റെയും രക്ഷയ്ക്കു കാരണമായിത്തീർന്നു. കർത്താവ് ഉയിർത്തു എന്ന് വിശ്വസിച്ചവർക്ക് ഉത്ഥിതനായവനെ കാണുവാനും അവന്റെ പാദങ്ങളിൽ കെട്ടിപ്പിടിച്ച് ആരാധിക്കുവാനും സാധിച്ചു.

ദൈവജനത്തിന്റെ വിശ്വാസത്തിന്റെയും പ്രത്യാശയുടെയും ആധാരം ലോകത്തിൽ ഏറ്റവും അധികം ആഘോഷിക്കപ്പെടുന്ന ചരിത്ര സംഭവമായ കർത്താവിന്റെ ഉത്ഥാനത്തിൽ അധിഷ്ഠിതമാണ്. ക്രൈസ്തവർ എന്ന നിലയിൽ നമ്മുടെ കടമ കർത്താവിന്റെ രക്ഷാദായക പുനരുത്ഥാനം പ്രഘോഷിക്കുകയെന്നതാണ്. ക്രിസ്തു രക്ഷകനാണെന്ന് അധരം കൊണ്ട് ഏറ്റുപറയുകയും ദൈവം അവനെ ഉയിർപ്പിച്ചു എന്നു ഹൃദയത്തിൽ വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷപ്രാപിക്കും" (റോമ. 10:10)

കർത്താവിന്റെ ഉത്ഥാനം സത്യമാകയാൽ നമ്മുടെ പ്രത്യാശയ്ക്ക് നിറവുണ്ട്. "എന്റെ കർത്താവും എന്റെ ദൈവവുമേ" എന്ന് ഉത്ഥിതനായ ക്രിസ്തുവിനെ നോക്കി വിളിച്ച മാർത്തോമാ ശ്ലീഹായുടെ ഹൃദയത്തിൽ ഉത്ഥിതൻ ശാന്തിയും സമാധാനവും സാന്ത്വനവും നൽകി. തോമാ ശ്ലീഹായ്ക്കു ലഭിച്ച ഈ ദിവ്യാനുഭവത്തിന്റെ നിറവിലാണ് നമ്മുടെയും പ്രത്യാശ. മലങ്കരസഭയുടെ എല്ലാ അരുമസന്താനങ്ങൾക്കും ഉയിർപ്പു പെരുന്നാളിന്റെ മംഗളാശംസകൾ!

ഡോ. ബിജി ആനി തോമസ്,
തുവയൂർ

# കപടത വെടിഞ്ഞ് ഉയിർപ്പിന്റെ സന്തോഷത്തിലേക്ക്

ക്രിസ്തുവിന് വഴിയൊരുക്കുവാൻ വന്ന സ്നാപകൻ വിളിച്ചു പറയുന്നുണ്ട് വി. ലൂക്കോ. 3:5-ൽ വളഞ്ഞ വഴികൾ നേരെയാക്കപ്പെടും. എന്താണ് ഇതിന്റെ അർത്ഥം? അവൻ (ക്രിസ്തു) നിന്നിൽ പ്രവേശിക്കുമ്പോൾ നിന്നിലെ വളഞ്ഞവഴികൾ നേരയാക്കപ്പെടുമെന്ന്, മറ്റൊരുരീതിയിൽ പറഞ്ഞാൽ നേർവഴികളുടെ തമ്പുരാന് പ്രവേശിക്കുവാൻ നിന്റെ ജീവിതത്തിലെ വക്രവഴികളെ ക്രമപ്പെടുത്തേണ്ടതുണ്ട്. ദൈവം എപ്പോഴും ഹൃദയങ്ങളെ പരിശോധിക്കുന്നവനാണ്. നീ എന്തു ചെയ്യുന്നു എന്നതിനേക്കാൾ എങ്ങനെ ചെയ്യുന്നു, നിന്റെ മനോഭാവം എപ്രകാരം എന്നതാണ് അവനു പ്രധാനം. ശരീരം കൊണ്ടു ചെയ്യുന്ന പാപത്തെക്കാൾ ഭീകരമായിട്ടാണ് ക്രിസ്തു കാപട്യത്തെ (Hippocracy) വരച്ചുകാണിക്കുക. പാപത്തിൽ പിടിക്കപ്പെട്ട ഒരു സ്ത്രീയെ എത്ര ലഘുവായിട്ടാണ് അവിടുന്ന് പാപമോചനം നൽകി വീണ്ടെടുത്തത്. എന്നാൽ പരീശന്മാരുടെയും നിയമജ്ഞരുടേയും കപടതയെ സൂചിപ്പിക്കുവാനായി ചില കഠിനപദങ്ങൾ യേശു ഉപയോഗിക്കുന്നു. മത്താ. 23-ാം അധ്യായത്തിൽ. വെള്ളയടിച്ച കുഴിമാടങ്ങളെന്നും, സർപ്പസന്തതികളെന്നും, അന്ധരായ വഴികാട്ടികളെന്നുമൊക്കെ. അനന്യാസിന്റെയും സഫീറയുടെയും കഥ അല്പം നടുക്കത്തോടെയേ ഓർക്കാൻ സാധിക്കുന്നുള്ളൂ. കപടത ആത്മാവിനെതിരായ പാപമാണ്. മാത്രമല്ല അത് ശാപഗ്രസ്തവുമാണ്. മർക്കോ. 11-ാം അധ്യായത്തിൽ ശപിക്കപ്പെട്ട ഒരു അത്തിവൃക്ഷത്തെപ്പറ്റി പറയുന്നുണ്ട്. അത്തിപ്പഴങ്ങളുടെ കാലമല്ലാതിരുന്നിട്ടും എന്തുകൊണ്ട് ക്രിസ്തു ഈ വൃക്ഷത്തെ ശപിച്ചുവെന്ന് പലപ്പോഴും ചിന്തിച്ചിട്ടുണ്ട്. അത്തി, അതിന്റെ ഫലമില്ലായ്മ, പച്ചിലകൾ കൊണ്ട് മറച്ചുവച്ചിരുന്നു എന്നതാണ് അതിനെതിരേയുള്ള അപരാധം. നിറയെ തളിരിട്ടു നിൽക്കുന്നുവെങ്കിലും ഫലങ്ങൾ പുറപ്പെടുവിക്കാൻ സാധിക്കാത്ത അവസ്ഥ. പലപ്പോഴും നമ്മുടെ സ്ഥിതിയും ഇതുപോലെ ആകുന്നുണ്ടോ എന്നാണെന്റെ സന്ദേഹം. ഇല്ലാത്തത് ഉണ്ടെന്നു കാട്ടാനായി, അറിവുകേടുകളെ മറയ്ക്കാനായി, അർഹിക്കുന്നതിലും അധികം മാനം ലഭിക്കാനായിട്ടൊക്കെ നാം ഏറെ ജാഡകൾ കാട്ടുന്നുണ്ട്. മനുഷ്യന്റെ എല്ലാം ആഡംബരങ്ങൾക്കു പിന്നിലും ഉള്ളിലെ ശൂന്യതയും പൊള്ളത്തരവുമാണ് തെളിഞ്ഞു നിൽക്കുന്നത്. ഓർക്കാതെ പല വങ്കത്തങ്ങളും കാട്ടി നാം നമ്മെത്തന്നെ വിഡ്ഢികളാക്കുന്നു എത്രയെത്ര പച്ചിലകൾ കൊണ്ടാണ് ദൈവമേ ഞാനെന്റെ ഫലരാഹിത്യത്തെ മറച്ചു വച്ചിരിക്കുന്നത്. എന്റെ വാൽസല്യമില്ലാത്ത തലോ

**ശരീരം കൊണ്ടു ചെയ്യുന്ന പാപത്തെക്കാൾ ഭീകരമായിട്ടാണ് ക്രിസ്തു കാപട്യത്തെ (Hippocracy) വരച്ചുകാണിക്കുക. പാപത്തിൽ പിടിക്കപ്പെട്ട ഒരു സ്ത്രീയെ എത്ര ലഘുവായിട്ടാണ് അവിടുന്ന് പാപമോചനം നൽകി വീണ്ടെടുത്തത്. എന്നാൽ പരീശന്മാരുടെയും നിയമജ്ഞരുടേയും കപടതയെ സൂചിപ്പിക്കുവാനായി ചില കഠിനപദങ്ങൾ യേശു ഉപയോഗിക്കുന്നു. മത്താ. 23-ാം അധ്യായത്തിൽ. വെള്ളയടിച്ച കുഴിമാടങ്ങളെന്നും, സർപ്പസന്തതികളെന്നും, അന്ധരായ വഴികാട്ടികളെന്നുമൊക്കെ.**

ടലുകളിൽ, സ്നേഹം തീണ്ടാത്ത വ്യർത്ഥവാക്കുകളിൽ, അനുഷ്ഠാനമെന്നോണം ചെയ്യുന്ന കർത്തവ്യങ്ങളിൽ ഉത്തരവാദിത്വങ്ങൾ മറന്നുള്ള സ്വാർത്ഥ ജീവിതത്തിൽ ഗൗരവം നടിച്ച് ഞാൻ നേടിയെടുക്കുന്ന മാനങ്ങളിൽ, സങ്കടമില്ലാത്ത കണ്ണുനീരുകളിൽ, പൊതുവായ ആഡംബരങ്ങളിൽ, വഴിപാടെന്നോണം ചെയ്യുന്ന യാമപ്രാർത്ഥനകളിൽ ആഴമില്ലാത്ത ഭക്തിപ്രകടനങ്ങളിൽ, നൽകിത്തന്ന താലന്തുകളിൽ നിന്ന് അവിടുന്ന് ഫലം തിരയുമ്പോൾ, ഇതാ നാഥാ, ഞാനതുകൊണ്ട് ഇരട്ടി നേടിയിരിക്കുന്നു എന്ന് ധൈര്യപൂർവ്വം പറയുവാൻ സാധിക്കുമോ അതോ ഉള്ളതൊക്കെ മൂടിവച്ചിട്ട് അപരന്റെ മേൽ പഴിചാരുമോ? എനിക്കിന്നും നിശ്ചയമില്ല.

ബാഹ്യമോടികൾക്കൊപ്പം ആത്മാവും മനസ്സും കൂടി ഒരുങ്ങിയെങ്കിലേ ക്രിസ്തുവിനെ നിനക്കു തൊടാനാവൂ. ഒരിക്കൽ ആൾത്തിരക്കിനിടയിൽ അനേകർ ക്രിസ്തുവിനെ തൊട്ടുവെങ്കിലും സൗഖ്യം പ്രാപിച്ചത് രക്തസ്രാവക്കാരി സ്ത്രീ മാത്രമായിരുന്നു. കാരണം അവൾ ഹൃദയം കൊണ്ടാണ് അവന്റെ വസ്ത്രവിളുമ്പിനെ സ്പർശിച്ചത്. മനുഷ്യരെ കാണിക്കുവാൻ വേണ്ടിയുള്ള നീണ്ട പ്രാർത്ഥനകളും ഉപവാസങ്ങളും നിശ്ചയമായും നിഷ്ഫലമെന്ന് തിരുമൊഴികൾ. ജീവിതത്തിന്റെ ഓരോ കർമ്മമേഖലയിലേക്കും ഒരു തിരിഞ്ഞുനോട്ടം നമുക്ക് നടത്താം. നമ്മുടെ ദാനധർമ്മങ്ങൾ മറ്റുള്ളവരുടെ മുൻപിൽ ഒരു പ്രദർശനം ആയി മാറുന്നുണ്ടോ പലപ്പോഴും. നിങ്ങൾ ദാനധർമ്മം ചെയ്യുമ്പോൾ വലതുകരം ചെയ്യുന്നത് ഇടതുകരം അറിയുവാൻ പാടില്ല എന്നൊക്കെപ്പറയുമ്പോൾ സൽക്കർമ്മങ്ങളിൽ കാത്തുസൂക്ഷിക്കേണ്ട സ്വകാര്യതയുടെ ആഴം എത്ര മാത്രമുണ്ടെന്ന് വല്ല നിശ്ചയവുമുണ്ടോ നമുക്ക്. ഇല്ലാത്തവർക്ക് അവകാശപ്പെട്ടത് കൊടുക്കുവാൻ വേണ്ടി കൂടിയാണ് ഈ സമ്പത്ത് നമ്മെ ഏൽപ്പിക്കുന്നത് എന്ന വ്യക്തമായ ബോധ്യവും ധ്യാനവും ഉണ്ടെങ്കിലേ ഇത്തരം കൊടുക്കലുകൾ ,സ്വകാര്യതയിൽ ചെയ്യുവാൻ സാധിക്കൂ. വിശ്വസ്തനും നീതിമാനുമായ കാര്യവിചാരകനെന്നപോലെ.

അതുപോലെ തന്നെ വാക്കിനും പ്രവർത്തിക്കുമിടയിൽ ഏറെ അകലം കാത്തുസൂക്ഷിക്കുന്നുണ്ട് നാം പലപ്പോഴും. പറഞ്ഞവാക്കും എറിഞ്ഞ കല്ലും തിരിച്ചെടുക്കാനില്ല എന്ന പഴമൊഴി മാത്രമേ നമുക്കുള്ളൂ. അതുകൊണ്ട് പറഞ്ഞുതീരും മുൻപേ അങ്ങനെ ചിന്തിച്ചിട്ടു കൂടിയില്ല എന്നു പറഞ്ഞു നിഷേധിക്കുവാൻ നമ്മുടെ ജനസേവകന്മാർ മാതൃക കാണിച്ചു തരുന്നു. വാക്കും ചിന്തയും പ്രവൃത്തിയും തമ്മിൽ പൊരുത്തപ്പെടുന്ന ഒരു ജീവിതക്രമം രൂപപ്പെടുത്താൻ ശ്രമിക്കാം. വാക്കുകൾ ഉപയോഗിക്കേണ്ടതിന്റെ കൃത്യതയെപ്പറ്റി ക്രിസ്തു പറയുന്നു. നിന്റെ വാക്ക് ഉവ്വ് ഉവ്വെന്നും ഇല്ല ഇല്ലായെന്നും ആയിരിക്കട്ടെ എന്ന്. ഇതിനിടയിലൊരു ഒളിച്ചുകളി വേണ്ടെന്നുവയ്ക്കാനാകുമോ ഇനി വരുംകാലങ്ങളിൽ.

ഇനിയും മറ്റൊന്ന് നമ്മുടെ ആഘോഷങ്ങൾ, പെരുനാളുകൾ, വിവാഹങ്ങൾ, വാർഷികാഘോഷങ്ങൾ ഒക്കെ ആർഭാടത്തിന്റെയും ധൂർത്തിന്റെയും വേദികളാകുന്നുണ്ട്. ചെലവുകൾ കുറയ്ക്കണമെന്നത് നാം കേട്ടുകേട്ടു മടുത്ത പദവിയാണെങ്കിലും വലിയ മാറ്റങ്ങൾക്കൊന്നും നാം തയ്യാറാകുന്നില്ല. ജന്മദിനങ്ങൾ, വിവാഹ വാർഷികങ്ങൾ, ജൂബിലി ഒക്കെ ആഘോഷിക്കുമ്പോൾ ഇടയ്ക്കെങ്കിലും കുഞ്ഞുമക്കളെയും കൂട്ടി ഏതെങ്കിലും ഒരു അനാഥമന്ദിരത്തിന്റെ പടവുകൾ ചവിട്ടിക്കയറി സമൃദ്ധി മാത്രം കണ്ടുവളരുന്ന കുഞ്ഞുങ്ങൾക്ക് പറഞ്ഞു കൊടുക്കാം. ഈ ലോകത്ത് നിങ്ങളോളം ഭാഗ്യം ലഭിക്കാത്ത അനേകരുണ്ടെന്നും അവരെ ഓർത്ത് ഒരു മണി അന്നം പോലും പാഴാക്കിക്കളയരുതെന്നും അവ ചേർത്തുവച്ച് പങ്കുവയ്ക്കണമെന്നും.

പലപ്പോഴും കപടത ആരംഭിക്കുന്നത് ഭയത്തിൽ നിന്നാണ്. അംഗീകാരത്തിനുവേണ്ടി ഏറെ കൊതിക്കുന്ന മനസ്സാണ് മനുഷ്യന്റേത്. നമ്മുടെ സ്വത്വത്തെ വെളിപ്പെടുത്തിയാൽ നാം വെറുക്കപ്പെട്ടു പോകുമോ, ബഹുമാനിക്കപ്പെടാതെ പോകുമോ എന്നൊക്കെയുള്ള ഭയം. എന്തു കൊണ്ടാണ് ഒരു കുഞ്ഞ് പാത്രം താഴെയിട്ട് ഉടച്ചിട്ട് ഞാനല്ല എന്നു പറഞ്ഞ് നിഷേധിക്കുന്നത്. അവൻ ശിക്ഷിക്കപ്പെടുമോ, വെറുക്കപ്പെടുമോ എന്നൊക്കെയുള്ള ഭയമാണ് കാരണം. ജീവിതത്തിൽ എന്തെങ്കിലും ഒരു നന്മ കൈവരിക്കണമെന്നുണ്ടെങ്കിൽ ഒരു വില കൊടുക്കേണ്ടതുണ്ട്. അപ്പോൾ കാപട്യങ്ങളിൽ നിന്നും പിന്തിരിഞ്ഞ് സത്യസന്ധമായി നിൽക്കേണ്ടി വരുമ്പോൾ ഒരുപക്ഷേ നാം ഒറ്റപ്പെട്ടു പോകുന്നുവെങ്കിൽ, അത് ക്രിസ്തുവിനു സാക്ഷ്യമാകുവാൻ വേണ്ടി കൊടുക്കുന്ന വിലയാണ്. ഒരു വൈദികൻ താൻ പഠിപ്പിക്കുന്ന കുട്ടികളോട് എപ്പോഴും ചോദിക്കുന്ന ഒരു ചോദ്യമുണ്ട് "Can you remain as transparent at the cost of being hated?" വെറുക്കപ്പെട്ടേക്കാം എന്നറിഞ്ഞു തന്നെ അനുദിന ജീവിതത്തിൽ നിനക്കു സുതാര്യനായി നിൽക്കുവാൻ സാധിക്കുമോ? ഈ ചോദ്യം ഒരു വെല്ലുവിളിയെന്നോണം നാം സ്വീകരിക്കേണ്ടതുണ്ട്. കടൽവെള്ളത്തിനു മുകൾപരപ്പിൽ തൊട്ടാലും അടിയിൽ തൊട്ടാലും ഒരേ രുചിയായിരിക്കുന്നതുപോലെ, from top to bottom, you should be the same person. Integrity ഉള്ളവരെന്നു കേട്ടിട്ടുണ്ട്. വാക്കിലും ചിന്തയിലും പ്രവൃത്തിയിലുമെല്ലാം തന്റെ സ്വഭാവത്തെ മുറുകെപ്പിടിക്കുന്ന

വർ. എന്നാൽ മറ്റുചിലരുണ്ട് വീട്ടിൽ ഒരു സ്വഭാവം പുറത്തിറങ്ങിയാൽ മറ്റൊന്ന്, പള്ളിയിൽ വേറൊരുഭാവം എന്നിങ്ങനെ. ഒരു ഒളിച്ചുകളിയില്ലാതെ ജീവിക്കുക പ്രയാസമാണ്.

പലപ്പോഴും ഇത്തരം കാപട്യങ്ങൾ വച്ചു പുലർത്തുമ്പോൾ നമുക്ക് നമ്മെത്തന്നെ അംഗീകരിക്കാനാകാതെ പോകുന്നു. നമ്മുടെ നൈർമ്മല്യങ്ങൾ നഷ്ടപ്പെട്ടു പോകുന്നു. അവനവനെത്തന്നെ ക്രിസ്തുവിൽ തിരിച്ചറിയുന്ന ഒരുവനു മാത്രമേ സ്വതന്ത്രനായി ധൈര്യപൂർവ്വം താൻ ആയിരിക്കുന്ന അവസ്ഥയെ അംഗീകരിച്ചു ജീവിക്കാൻ സാധിക്കൂ. അവനവന്റെ കുറവുകൾ അംഗീകരിക്കുമ്പോഴാണ് അവയെ മറികടക്കുവാനായി സാധിക്കുക. അല്ലാത്ത പക്ഷം ആശാരി മെഴുകുവച്ച് തടിയുടെ പൊള്ള ഭാഗങ്ങൾ അടച്ച് പോളീഷ് ചെയ്യുന്നതുപോലെ ബോധപൂർവ്വം അവയെ നാം ഒളിപ്പിച്ചു വയ്ക്കുകയാണ്.

വചനം (ക്രിസ്തു) ഒരു ദർപ്പണമാണ്. അല്പം പോലും ലജ്ജ തോന്നാതെ, നിനക്ക് നിന്റെ എല്ലാ ഇടർച്ചകളോടും കൂടി നിൽക്കുവാൻ സാധിക്കുന്നത് അവന്റെ മുമ്പിൽ മാത്രമാണ്. ഒരു പരിഹാസ ചോദ്യംപോലും ചോദിച്ച് നിന്നെ സങ്കടപ്പെടുത്താതെ, സ്വർഗ്ഗത്തോടും നിന്നോടുമെന്ന് തുടങ്ങുന്ന നിന്റെ കുമ്പസാരത്തിന് നിന്നെ അനുവദിക്കാതെ, നിന്റെ കുറവുകൾ നിറഞ്ഞ, ഇടർച്ചകൾ നിറഞ്ഞ ആത്മാവിനെ അവൻ ആശ്ലേഷിക്കും. ദൈവമേ ഞാൻ ആയിരിക്കുന്ന അവസ്ഥയെ അംഗീകരിച്ചുകൊണ്ട്, ഞാൻ എപ്രകാരമായിരിക്കണമെന്ന് അങ്ങ് ആഗ്രഹിക്കുന്നുവോ, അതുപോലെ അങ്ങയുടെ മുൻപിലും ലോകത്തിന്റെ മുൻപിലും നിൽക്കുവാൻ എന്നെ ധൈര്യപ്പെടുത്തണമേ എന്ന് ഉയിർപ്പിന്റെ സമാധനത്തിലേക്ക് പ്രവേശിക്കുന്ന നമുക്ക് പ്രാർത്ഥിക്കാം. ❖



മലങ്കര സഭാ മാസിക

**ചരിത്ര ലേഖനങ്ങൾ...**



പുസ്തകം 4, മെയ് 1950, ലക്കം 7

# ക്രൂശിന്റെ മറുവശം

**(കാലം ചെയ്ത സഭാഭാസുരൻ പരിശുദ്ധ വട്ടശ്ശേരിൽ തിരുമനസ്സിലെ ഒരു പ്രസംഗം)**

അനുഗ്രഹിക്കപ്പെട്ടവരെ!

നമ്മുടെ കർത്താവു കുരിശിന്മേൽ തൂങ്ങി മരിച്ചു. തന്നിമിത്തം കുരിശു രക്ഷയുടെ അടയാളമായിത്തീർന്നു. കുരിശു നമ്മുടെ പ്രശംസയാണ്. "എനിക്കോ നമ്മുടെ കർത്താവിന്റെ ക്രൂശിങ്കലല്ലാതെ പ്രശംസിപ്പാൻ ഇടയാകരുതെ" എന്നാണ് അപ്പോസ്തോലൻ പറയുന്നത്. നിന്ദാപാത്രമായിരുന്ന കുരിശ്. അതിന്മേൽ രക്ഷകൻ തൂക്കപ്പെട്ടതിനോടുകൂടി മഹിമയുടെ കൊടിയായിത്തീർന്നു. ഇപ്പോൾ ലോകം മുഴുവൻ അതിനെ പുകഴ്ത്തുന്നു. നമ്മുടെ എല്ലാ പള്ളികളുടെയും പുരോഭാഗത്തു കുരിശു വിജയം പൂണ്ടു നില്ക്കുന്നു. വി. ത്രോണോസിന്മേലും ആചാര്യന്മാരുടെ അംശവസ്ത്രങ്ങളിലും കുരിശു കാണാം. എല്ലാ ആരാധനകളിലും നാം കുരിശടയാളം വഹിക്കുന്നു. കുരിശിന്റെ ഈ പുകഴ്ചയുടെ കാരണം ദൈവപുത്രൻ അതിന്മേൽ തൂങ്ങിമരിച്ചു എന്നുള്ളതാണ്.

വലിയ കുറ്റക്കാരെ കൊല്ലുന്നതിനു റോമാഗവർമെന്റ് ഉപയോഗിച്ചിരുന്ന കൊലമരമായിരുന്നു കുരിശ്. അതിന്മേൽ തൂങ്ങുന്നവൻ എല്ലാം ശാപഗ്രസ്ഥൻ എന്നു വിളിക്കപ്പെട്ടിരുന്നു. "റോമാസാമ്രാജ്യത്തിൽ അനേകം പേർ ക്രൂശിൽ തൂക്കപ്പെട്ടിട്ടുണ്ടെങ്കിലും അവരെ ആരും ഓർക്കുന്നില്ല എന്നാൽ മിശിഹാതമ്പുരാൻ ക്രൂശിന്മേൽ തൂക്കപ്പെട്ടതിനെ എല്ലാവരും സ്മരിക്കുന്നു.

യേശുവിനോടുകൂടി അവിടുത്തെ ഇരുവശങ്ങളിലുമായി രണ്ടു കള്ളന്മാരും കുരിശിക്കപ്പെട്ടു. അവർ രണ്ടുപേരും തങ്ങളുടെ കുറ്റങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടു. എന്നാൽ നടുവിൽ കിടക്കുന്നവനോ നിങ്ങളിൽ ആർക്കു എന്നെ പാപത്തെക്കുറിച്ചു ബോധപ്പെടുത്താൻ കഴിയും" എന്നു വെല്ലുവിളിച്ചവനാണ്. അവിടുത്തെ വിസ്തരിച്ചു വധശിക്ഷയ്ക്കേൽപ്പിച്ചുകൊടുത്ത പീലാത്തോസ് തന്നെയും അയാളുടെ വിധിന്യായത്തിൽ 'ഞാൻ ഇവനിൽ യാതൊരു കുറ്റവും കാണുന്നില്ല' എന്നാണു പറയുന്നത്. യാതൊരു കുറ്റവും ഇല്ലാഞ്ഞിട്ടും അവർതന്നെ തൂക്കി. കുരിശിനെ നാം കാണുമ്പോൾ രക്ഷകനു ഏറ്റ നിന്ദ, പരിഹാസം, തുപ്പൽ, അടി, മുൾമുടി, ചുമപ്പു കുപ്പായം, ആണികൾകൊണ്ടുള്ള തറപ്പ്, വിലാവിൽ കുത്തി; മരണം ഇവയാണു നാം ഓർക്കുന്നത്. ഇത് കുരിശിന്റെ ഒരു വശം മാത്രമാണ്. കുരിശിനെ കാണുമ്പോൾ രക്ഷാകരമായ കഷ്ടാനുഭവത്തെ നാം കാണുന്നു. എന്നാൽ കുരിശിനു മഹിമ നിറഞ്ഞ ഒരു വശമുണ്ട്. അതെന്താണെന്നു നമുക്കു നോക്കാം.

നമ്മുടെ കർത്താവു കുരിശിന്മേൽ മരിച്ച സ്ഥലം, അതിനു കുറെ അടുത്ത് തന്നെ കബറടക്കിയ സ്ഥലം, വേറൊരിടത്തു തന്നെ അടികൾ ഏല്പിച്ചിടം, തന്റെ കുരിശു കണ്ടെടുത്ത സ്ഥലം, തന്നെ കുളിപ്പിച്ച കല്ല്, കബർ മൂടിയ കല്ല് ഇവയെല്ലാം ഊർശലേമിൽ കാണാം. എന്നാൽ ഒരു വിശേഷമുണ്ട്. ഈ സ്ഥലമെല്ലാംകൂടി ഒരു സ്ഥലമായി മതിൽക്കെട്ടിത്തിരിച്ചിരിക്കയാണ്. ഇവയ്ക്കെല്ലാറ്റിനും കൂടി ഒരു പേരുണ്ട്. അതു കൃംത-ഉയിർപ്പ്-എന്നാണ്. ഈ പേരുകൊണ്ടുതന്നെ ഇതിന്റെ എല്ലാം അർത്ഥം വെളിവാകുന്നു.

ലേഖനം

# കുരിശിന്റെ വൈവിധ്യം

ഫാ. ഡോ. ഒ. തോമസ്



സാമാന്യ സമവാക്യങ്ങളെല്ലാം തെറ്റുന്ന സമസ്യയാണ് ക്രൂശും ഉയിർത്തെഴുന്നേൽപ്പും. ക്രൂശിൽ തറച്ചവരും, തറയ്ക്കപ്പെട്ടവരും ലോകത്തിലെ ചരിത്രത്തിൽ ജയാപജയങ്ങൾ നിർണ്ണയിക്കാനാവാതെ ഒപ്പത്തിനൊപ്പം മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കും. നല്ലവരോടും ദുഷ്ടരോടും ദയവും സ്നേഹവും കാട്ടുന്ന ദൈവം രണ്ടു കൂട്ടരെയും ഒരുപോലെ സ്നേഹിച്ചുകൊണ്ടേയിരിക്കും.



"അത്യന്തം രഹസ്യ പൂർണ്ണമായ കഷ്ടാനുഭവം എത്രയോ വിസ്മയനീയമാകുന്നു" ഈ വിധത്തിലുള്ള പ്രാർത്ഥനകളുടെ ആവർത്തനം കഷ്ടാനുഭവ ആഴ്ചയിലെ നമസ്ക്കാരത്തിൽ കൂടെക്കൂടെ നാം കേൾക്കുന്നു. 'ദൈവം' എന്ന യാഥാർത്ഥ്യം എത്രമാത്രം മനുഷ്യബുദ്ധിയ്ക്ക് അതീതമാകുന്നുവോ അതുപോലെ അഗാധമാണ് കഷ്ടാനുഭവത്തിന്റെയും ഉയിർപ്പിന്റെയും അർത്ഥം. മനുഷ്യരുടെ എല്ലാ കഷ്ടപ്പാടുകൾക്കും അറുതിവരുത്തുന്ന ദൈവം തന്നെ കഷ്ടതകൾ വഹിക്കുന്നു എന്നത് വളരെ വലിയ ഒരു രഹസ്യമാണ്. ദൈവമേ നീ എന്നെ തള്ളിക്കളഞ്ഞത് എന്ത് എന്ന് നിലവിളിക്കത്തക്കവിധം ദൈവം നിസ്സഹായനായി. അതിനാൽ നിസ്സഹായരാകുന്നവരെല്ലാം ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങളിൽ പങ്കു ചേരുന്നുണ്ടോ? വ്യക്തമായ ഉത്തരം കിട്ടി എന്നിരിക്കില്ല.

നന്മ പ്രവർത്തിക്കുന്നവരെ ദൈവം കൈവിടില്ല എന്ന സമവാക്യത്തിന്റെ തെറ്റലാണ് കഷ്ടാനുഭവത്തിന്റെ അതീവരഹസ്യങ്ങളിൽ മറ്റൊന്ന് എന്ന് തോന്നിപ്പോവുന്നു എങ്കിൽ പിന്നെന്തിന് നന്മയ്ക്കും നീതിയ്ക്കും വേണ്ടി പ്രവർത്തിക്കണം എന്ന് ചോദിക്കുമ്പോൾ അതിനും വിവേകപൂർണ്ണമായ ഉത്തരം ലഭിക്കാൻ പ്രയാസം നന്മയേറെ ചെയ്തു എന്നതുകൊണ്ട് ക്രൂശിക്കപ്പെടുകയില്ലെന്ന് ഉറപ്പില്ലെന്ന് മാത്രമല്ല, മറിച്ച് സംഭവിക്കും എന്ന് ഉറപ്പാണ്. ആർക്കെങ്കിലും നന്മ ചെയ്തിട്ടുണ്ടെങ്കിൽ ക്രൂശിൽ തറപ്പിന് മുൻപിൽ നിൽക്കുന്നത് നന്മ സ്വീകരിച്ചവർ തന്നെയായിരിക്കും. ക്രൂശിൽ തറയ്ക്കപ്പെടും എന്ന് ഉറപ്പായാൽ ലോകം മുഴുവനും ആ

വ്യക്തിക്ക് സ്വാഭാവികമായും എതിരാവും. ആ കൂട്ടത്തിൽ മഹാപുരോഹിതന്മാരും, പുരോഹിതന്മാരും, അധികാരവും, സമ്പത്തും, പരീശപ്രമാണികളും, സാദൂക്യരുമെല്ലാം കാണും. ക്രിസ്തുവിൽ സംഭവിച്ചത് അതാണല്ലോ. ലോകപ്രകാരം ശക്തിയില്ലാത്ത കുറെ സാധുക്കൾ ഇതെല്ലാം കണ്ട് മാറത്തടിച്ച് നിസ്സഹായരായി ദൂരത്തു നിൽക്കും. പൊട്ടിക്കരയാനല്ലാതെ പ്രതിഷേധിക്കുവാൻ കൂടി ഇവർക്കു ശക്തിയുണ്ടാവില്ല. ഈ മനുഷ്യനിൽ ഞാൻ ഒരു കുറ്റവും കാണുന്നില്ല എന്ന് ന്യായാധിപൻ വിധിച്ചാലും ക്രൂശിൽ തറപ്പ് ഒഴിവാക്കാൻ ആവുകയില്ല. ഇത്രത്തോളം തിരസ്ക്കരിക്കപ്പെടുവാൻ ഈ മനുഷ്യൻ ഒരു പാപിയല്ല എന്ന് പീലാത്തോസിന്റെ ഭാര്യയെപ്പോലുള്ളവർ ചൂണ്ടിക്കാട്ടിയാലും ക്രൂശിൽ തറപ്പ് നിശ്ചയിക്കപ്പെട്ടാൽ അതെല്ലാം വനരോദനമായിരിക്കും. ക്രൂശിൽ തറയ്ക്കുന്നവർ ചെയ്യുന്നത് എന്തെന്ന് അവർ തന്നെ അറിയുന്നില്ല എന്ന പരമാർത്ഥം ദൈവത്തിനറിയാമാമെന്നുള്ളതു കൊണ്ട്, അവരുടെ ശിക്ഷാവിധി കണ്ട് സന്തോഷിക്കുവാനും ക്രൂശിൽ തറയ്ക്കപ്പെടുന്നവർക്ക് സാധ്യമവുകയില്ല. പോരെങ്കിൽ അവർ ചെയ്യുന്നത് എന്തെന്ന് അറിയായ്കയാൽ അവർക്കുവേണ്ടി പ്രാർത്ഥിക്കുവാനല്ലാതെ, അവരുടെ നാശം കണ്ട് സന്തോഷിക്കുവാൻ കർത്താവ് ആർക്കും അവകാശം നൽകിയില്ലല്ലോ. ഇതെല്ലാം മറക്കാം. ക്രൂശിൽ തറയ്ക്കപ്പെടുന്നവർ ഈ ഭൂമിയിൽ ഉയിർത്തെഴുന്നേറ്റ് തന്നെ അകാരണമായി ക്രൂശിലേറ്റിയവരെ പാഠം പഠിപ്പിക്കുവാൻ അവസരം ലഭിച്ചാൽ അതിൽ കൂടിയെങ്കിലും പിന്നീട് വിജയം നേടി എന്ന് സമാധാനിക്കാമായിരുന്നു. ക്രൂശിൽ അതിനും സാധ്യത കാണുന്നില്ല. കർത്താവ് ഉയിർത്തെഴുന്നേറ്റെങ്കിലും സ്വർഗ്ഗത്തിലേക്കു കരേറിയതല്ലാതെ പിന്നീട് ഭൂമിയിൽ ഒന്നും പ്രവർത്തിച്ചില്ലല്ലോ. ക്രൂശിൽ തറച്ച ജാതി ഇന്നുവരെയാളം അതൊരു തെറ്റായി കാണുന്നുമില്ല.

ചുരുക്കത്തിൽ സാമാന്യ സമവാക്യങ്ങളെല്ലാം തെറ്റുന്ന സമസ്യയാണ് ക്രൂശും ഉയിർത്തെഴുന്നേൽപ്പും. ക്രൂശിൽ തറച്ചവരും, തറയ്ക്കപ്പെട്ടവരും ലോകത്തിലെ ചരിത്രത്തിൽ ജയാപജയങ്ങൾ നിർണ്ണയിക്കാനാവാതെ ഒപ്പത്തിനൊപ്പം മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കും. നല്ലവരോടും ദുഷ്ടരോടും ദയവും സ്നേഹവും കാട്ടുന്ന ദൈവം രണ്ടു കൂട്ടരെയും ഒരുപോലെ സ്നേഹിച്ചുകൊണ്ടേയിരിക്കും. അങ്ങനെയെങ്കിൽ ക്രൂശിൽ തറപ്പിന് ഏൽപ്പിച്ചു കൊടുക്കുന്നതിൽ എന്താണ് അർത്ഥമെന്നുള്ള ചോദ്യത്തിൽ നാം വീണ്ടും എത്തിച്ചേരും. യുക്തിക്കു ലഭിക്കുന്ന മറുപടി ഇത്രയേയുള്ളു–നന്മയ്ക്കായി കുരിശിക്കപ്പെടുന്നവർക്ക് അതു സഹിക്കാനുള്ള ത്രാണിയും, ശക്തിയും ദൈവം തമ്പുരാൻ നൽകും മറ്റൊന്ന്, ഈ ലോകത്തിനപ്പുറമുള്ള നിത്യമായ ജീവനിൽ അവർക്കായി ഒരവകാശം ദൈവം കരുതിയിട്ടുണ്ട്. എല്ലാറ്റിനുമുപരി ക്രൂശിൽ തറയ്ക്കപ്പെട്ട ആൾ ഏതു മൂല്യങ്ങൾക്കു വേണ്ടി നിലകൊള്ളുന്നുവോ അത് മരിക്കപ്പെടാതെ ശാശ്വതമായി നിലനിൽക്കും. ഒരു പക്ഷേ ആ വ്യക്തിയുടെ ജീവിതകാലത്ത് അത് കാണാൻ കൂടി ഭാഗ്യമുണ്ടായി എന്നിരിക്കില്ല. ആകെക്കൂടി ക്രൂശും ഉയിർത്തെഴുന്നേൽപ്പും മനുഷ്യബുദ്ധിയുടെ തലങ്ങളിൽ ഒതുങ്ങുന്ന ഒന്നല്ല. എന്നാലും അതിന്റെ പൊരുൾ തേടിയുള്ള യാത്ര ഒരു ക്രിസ്ത്യാനിക്ക് ഒരിക്കലും ഒഴിവാക്കാനുമാവില്ല. ഓരോ കഷ്ടാനുഭവ ആഴ്ചയും ഈ പരമമായ സത്യം നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്. ആവോളം ഉൾക്കൊള്ളാൻ ശ്രമിക്കുക. അത്ര മാത്രം.



## കത്തിപ്പാറത്തടം പള്ളിക്കേസ് വിധി

# സഭാഭരണഘടന ഇടവകപ്പള്ളികൾക്കും ബാധകം

**അഡ്വ. സജി കൊടുവത്ത്**

രണ്ടാം സമുദായക്കേസ് വിധി ഇടവകപ്പള്ളികൾക്ക് ബാധകമാണോ എന്നതിനെ സംബന്ധിച്ച് കേരള ഹൈക്കോടതി ഒരിക്കൽക്കൂടി തീരുമാനം കൈക്കൊണ്ടിരിക്കുന്നു. ഫെബ്രുവരി 28-ാം തീയതി കത്തിപ്പാറത്തടം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയെ സംബന്ധിച്ച കേസിലാണിത്.

രണ്ടാം സമുദായക്കേസിൽ ഇടവകപ്പള്ളികൾ കക്ഷികളായിരുന്നില്ലെങ്കിലും കേസിലെ വിധി, ഇടവകപ്പള്ളികൾക്കും ബാധമാണെന്നും അവയുടെ പ്രവർത്തനങ്ങളേയും സജീവമായി നിയന്ത്രിക്കുന്നുവെന്നും ജസ്റ്റിസ് വി. രാംകുമാർ തീർപ്പുകൽപ്പിച്ചു.

"സഭാ ഭരണഘടന ഇടവകപ്പള്ളിക്കാര്യങ്ങളെയും നിയന്ത്രിക്കുന്നതും (ഭരിക്കുന്നതും) പ്രാബല്യത്തോടെ നിലനില്ക്കുന്നതുമാണെ"ന്ന രണ്ടാം സമുദായക്കേസിലെ "അന്തിമ നിശ്ചയ"ത്തിന്റെ ചുവടുപിടിച്ചാണ് ഈ നിർണ്ണായക വിധി.

"പള്ളികളുടെ സ്വത്തുക്കളിന്മേലുള്ള ഉടമസ്ഥതയോ നിയന്ത്രണമോ, ലൗകിക കാര്യങ്ങളിലെ ഭരണമോ സംബന്ധിച്ചുള്ള പ്രഖ്യാപനം നേടുന്നതിന് കേസിൽ ഇടവകപ്പള്ളികളുടെ സാന്നിദ്ധ്യം ആവശ്യമാണെന്നും അവയെ കേൾക്കേണ്ടതുണ്ടെന്നും" രണ്ടാം സമുദായക്കേസിൽ (141-ാം ഖണ്ഡിക) ജസ്റ്റിസ് ജീവൻ റഡ്ഡിയും ജസ്റ്റിസ് സെന്നും ചേർന്നെഴുതിയ വിധിന്യായത്തിൽ നിരീക്ഷിച്ചിരുന്നു. ഇത് അവരുടെ തന്നെ അന്തിമ നിശ്ചയത്തിനു വിപരീതമായാണ് കാണപ്പെടുന്നതെന്ന് ജസ്റ്റിസ് രാംകുമാർ വിധിന്യായത്തിൽ അഭിപ്രായപ്പെട്ടു.

രണ്ടാം സമുദായക്കേസിൽ പരിഗണിച്ച് തീർപ്പാക്കിയ സംഗതികൾ വീണ്ടും 'അലക്ക'ത്തക്കതല്ല; ഇക്കാര്യത്തിൽ ഒരു വിരാമം ഉണ്ടാകേണ്ടതുണ്ട്.

രണ്ടാം സമുദായക്കേസ് പ്രാതിനിധ്യ സ്വഭാവത്തോടെ ബോധിപ്പിച്ചതാണ്. കേസിലെ വിഷയങ്ങളിൽ സമാനതാല്പര്യമുള്ളവർ അനവധിയുള്ളപ്പോഴാണ് ഈ നടപടി കൈക്കൊള്ളുന്നത്. അത്തരം കേസുകളിലെ വിധി തീർച്ചയായും അവർക്കെല്ലാം ബാധകമായിരിക്കും.

ഈ കേസിൽ പരസ്പരം മല്ലടിക്കുന്ന അതേ വിഭാഗക്കാർ (കാതോലിക്കേറ്റ് പക്ഷം, പാത്രിയർക്കീസ് പക്ഷം) തന്നെയാണ് രണ്ടാം സമുദായക്കേസിലും വാദി പ്രതികളായിരുന്നത്. പാത്രിയർക്കീസ്, കാതോലിക്കേറ്റിന്റെ സാധുത അംഗീകരിച്ചുവെന്നും 1934-ലെ ഭരണഘടന പാത്രിയർക്കീസ് വിഭാഗത്തിന് ചോദ്യം ചെയ്യാവുന്നതല്ലെന്നും അന്യൂനമായി സുപ്രീം കോടതി തീരുമാനം ചെയ്തു മലങ്കര അസോസിയേഷനു കീഴിലുള്ള ഏതൊരു പള്ളിയും എപ്പിസ്ക്കോപ്പൽ സ്വഭാവമുള്ളതാണെന്ന ജ. സഹായിയുടെ വീക്ഷണത്തോട് ജ. റഡ്ഡിയും സെന്നും യോജിച്ചിട്ടുള്ളതാണ്.

**1934-ലെ ഭരണഘടനയും കാതോലിക്കോസിന്റെ അധികാരവും ചോദ്യം ചെയ്യുന്നതല്ലെന്ന് വികാരി മുമ്പാകെ രേഖാമൂലം ഉറപ്പു നൽകിയാൽ മാത്രമേ പാത്രിയർക്കീസ് വിഭാഗം അംഗങ്ങൾക്ക് ഈ പള്ളിയിൽ പ്രാർത്ഥന നടത്തുവാനും കർമ്മാദികളിൽ പങ്കെടുക്കുവാനും അർഹതയുണ്ടാകൂ- കോടതി വിധിച്ചു.**

**മലങ്കര അസ്സോസിയേഷനിലെ ഒരംഗമാണ് കത്തിപ്പാറത്തടം സെന്റ് ജോർജ് പള്ളി. അതിനാൽ ഈ പള്ളി 1934-ലെ സഭാഭരണഘടനപ്രകാരം ഭരിക്കപ്പെടേ**

**ണ്ടതാണ്; മറിച്ചൊരു തർക്കം പാത്രിയർക്കീസ് വിഭാഗത്തിന് പുറപ്പെടുവിക്കത്തക്കതല്ല. അതേപോലെ, കാതോലിക്കോസിനെക്കാൾ ഉപരിയായി, പാത്രിയർക്കീസിൽ സഭയുടെ പ്രധാന മേലദ്ധ്യക്ഷത തുടരുന്നുവെന്നും ഇവർക്ക് അവകാശപ്പെടാവുന്നതല്ല. - ജ. രാംകുമാർ വിധിച്ചു.**

കണ്യാട്ടുനിരപ്പുപള്ളിയുടെ കേസിൽ ഈ വിധിക്ക് സമാനമായ നിലപാടാണ് ഹൈക്കോടതി കൈക്കൊണ്ടിരിക്കുന്നത്. ഇതിനെതിരെ പാത്രിയർക്കീസ് വിഭാഗം സുപ്രീം കോടതിയിൽ ബോധിപ്പിച്ച ഹർജി തള്ളിക്കളഞ്ഞിട്ടുള്ളതാണെന്നും ജ. രാംകുമാർ ചൂണ്ടിക്കാട്ടി.

രണ്ടാം സമുദായക്കേസ് വിധിയിലെ താഴെ പറയുന്ന ഭാഗങ്ങൾ കത്തിപ്പാറത്തടം കേസിലെ വിധിന്യായത്തിൽ ആധാരമാക്കി ജ. റാംകുമാർ ഉദ്ധരിച്ചു:

"അബ്ദേദ് മിശിഹായുടെ A-14 അക്കം കല്പനപ്രകാരം പാത്രിയർക്കീസിനുണ്ടായിരുന്ന ലൗകികവും ആത്മീയവുമായ മുഴുവൻ അധികാരങ്ങളും കിഴക്കിന്റെ കാതോലിക്കായിൽ നിക്ഷിപ്തമാക്കി. മേലിൽ ശ്രദ്ധിക്കേണ്ടിയിരിക്കുന്ന ആകെയുള്ള ബന്ധം ഇരുവരും തമ്മിലുള്ള സഹവർത്തിത്വബന്ധം (പരസ്പര സംസർഗ്ഗം) മാത്രമായിരുന്നു. യഥാർത്ഥത്തിൽ, 1876 ലെ മുളന്തുരുത്തി സുന്നഹദോസു മുതൽ 1912 വരെയുള്ള ചരിത്രം നോക്കിയാൽ കാതോലിക്കായെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായല്ല പരിഗണിച്ചിരുന്നതെന്നു കാണാം. കാതോലിക്കാ, പാത്രിയർക്കീസിനുള്ള അതേ ആത്മീയവും ലൗകികവുമായ അധികാരങ്ങൾ പ്രയോഗിച്ചു വന്നു. എന്നാൽ അത് ബഹുമാനൃതയോടെയുള്ള പരസ്പര സംസർഗ്ഗത്തോടെയായിരുന്നു." (ഖണ്ഡിക -54 ജ. സഹായി)

4 a. റോയൽ കോടതിയും മോറാൻ മാർ ബസേലിയോസ് കേസിൽ ഈ കോടതിയും പുറപ്പെടുവിച്ച വിധികളുടെ ഫലം കാതോലിക്കാ-പാത്രിയർക്കീസ് വിഭാഗങ്ങൾ സിറിയൻ ഓർത്തഡോക്സ് സഭയുടെ അംഗങ്ങളായി തുടരുന്നു എന്നതാണ്.

b. അന്ത്യോഖ്യാ പാത്രിയർക്കീസിന് ഈ പള്ളികളുടെ മേൽ യാതൊരു ഭൗതികാധികാരവുമില്ല.

c. മലങ്കരയിൽ കാതോലിക്കേറ്റും 1934-ൽ ഭരണഘടനയും രൂപീകരിച്ചതിന്റെ ഫലം ഭരണഘടനയ്ക്കു വിധേയമായി മാത്രം പാത്രിയർക്കീസിന് ആത്മീയ അധികാരങ്ങൾ വിനിയോഗിക്കാമെന്നതാണ്.

d. ഭരണഘടനാനുസൃതമായി, കാതോലിക്കായ്ക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരങ്ങൾ വിനിയോഗിക്കാം.

5. a. പാത്രിയർക്കീസ് വിഭാഗം ഹാജരാക്കിയ ഹൂദായ കാനോൻ അല്ല സാധുവായ കാനോൻ പതിപ്പ്.

b. കാതോലിക്കായെ മുടക്കുവാൻ ഹൂദായ കാനോനിൽ വ്യവസ്ഥയില്ല.

6. കാതോലിക്കായെ പാത്രിയർക്കീസ് മുടക്കിയത് അസാധുവാണ്.

7. സുവിശേഷ സമാജത്തിന്റെ പള്ളികളും, സിംഹാസനപ്പള്ളികളും സെന്റ് മേരീസ് പള്ളിയും ഒഴിച്ചുള്ള എല്ലാ പള്ളികളും 1934-ലെ ഭരണഘടനാനുസൃതം മലങ്കര അസോസിയേഷന്റെ ആത്മീകവും ലൗകികവുമായ നിയന്ത്രണത്തിനു വിധേയമാണ്." (ഖണ്ഡിക 76-ജ. സഹായി)

"2. 1912-ൽ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് കാതോലിക്കേറ്റ് പുനരുദ്ധരിക്കുകയും പുനഃസ്ഥാപിക്കുകയും ചെയ്തു. A 14 അക്കം പ്രമാണത്തിൽ കാതോലിക്കായുടെ അധികാരങ്ങളും കടമകളും പ്രതിപാദിച്ചിട്ടുണ്ട്. ഈ കേസിലെ പ്രതികൾക്ക് (പാത്രിയർക്കീസ് വിഭാഗത്തിന്) സമുദായക്കേസിലെ ഈ കോടതിയുടെ വിധിക്ക് (AIR 1959 S.C. 31) ശേഷമുള്ള അവരുടെ പ്രവർത്തികളും പെരുമാറ്റവും നിമിത്തം, കാതോലിക്കേറ്റ് പുനഃരുദ്ധാരണത്തിന്റേയോ 14 അക്ക പ്രമാണത്തിന്റേയോ സാധുത ചോദ്യം ചെയ്യാവുന്നതല്ല.

3. മലങ്കര സഭയിൽ മെത്രാന്മാരെ വാഴിക്കുന്നതിനും, മൂറോൻ കൂദാശ ചെയ്യുന്നതിനും മറ്റ് ആത്മീയ കാര്യങ്ങൾ നടത്തുന്നതിനുമുള്ള അധികാരം കാതോലിക്കായ്ക്കു നൽകുക മൂലം പാത്രിയർക്കീസ് അതുവരെ കൈകാര്യം ചെയ്തുകൊണ്ടിരിക്കുന്ന മേൽപറഞ്ഞ അധികാരങ്ങൾ അദ്ദേഹത്തിനു പൂർണ്ണമായി നഷ്ടപ്പെട്ടില്ലായിരിക്കാം. എന്നാൽ ഇൻഡ്യയിൽ മേല്പറഞ്ഞ അധികാരങ്ങളോടു കൂടിയ ഒരു കേന്ദ്രം പാത്രിയർക്കീസ് സ്വയം സ്ഥാപിച്ചതിന്റെ വെളിച്ചത്തിൽ അതിനുശേഷം അദ്ദേഹത്തിന് ആ അധികാരങ്ങൾ ഏകപക്ഷീയമായി, അതായത് കാതോലിക്കായോടാലോചിക്കാതെ, പ്രയോഗിക്കാവുന്നതല്ല എന്നു വിധിക്കുന്നതു ന്യായമാകുന്നു. കാതോലിക്കായോട് ആലോചിച്ചു മാത്രമേ അദ്ദേഹത്തിന് മേൽപറഞ്ഞ അധികാരങ്ങൾ പ്രാവർത്തികമാക്കാൻ സാധിക്കൂ. മെത്രാപ്പോലീത്തായായോ മലങ്കര മെത്രാപ്പോലീത്തായായോ നിയമിക്കപ്പെടുന്നയാൾ സെമിനാരിക്കേസ് വിധിയിൽ ഉറപ്പിച്ചു പ്രഖ്യാപിച്ച പ്രകാരം ജനങ്ങളാൽ സ്വീകരിക്കപ്പെട്ടിരിക്കണം. മെത്രാപ്പോലീത്താമാരെ വാഴിക്കാനുള്ള പാത്രിയർക്കീസിന്റെ അധികാരം ഇപ്പോൾ 1934-ലെ ഭരണഘടനയ്ക്കു വിധേയമാണ്.

4. കാതോലിക്കേറ്റിന്റെ പുനരുദ്ധാരണം മൂലവും A-14-ാം അക്കം കല്പന നൽകിയതു മൂലവും 1934-ലെ ഭരണഘടന സ്വീകരിച്ചതിനാലും (താഴെ രേഖപ്പെടുത്തിയിട്ടുള്ളതാണ്) പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിലേക്ക് എത്തിച്ചേർന്നേക്കാമെന്നതാകാം സ്ഥിതി; എന്നാൽ അതോടൊപ്പം മറ്റൊന്നുണ്ട്: മലങ്കരസഭ ഒരു ഭാഗമായിരിക്കുന്ന സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷനാണദ്ദേഹം. ആത്മീയമായി കാതോലിക്കായെക്കാൾ ഉയർന്ന സ്ഥാനിയാണു പാത്രിയർക്കീസ്. എന്നിരുന്നാലും, മലങ്കര സഭയുടെമേലോ അതിന്റെ വസ്തുക്കളിന്മേലോ യാതൊരു ഭൗതികാധികാരവും പാത്രിയർക്കീസിനില്ല; ഒരിക്കലും ഉണ്ടായിരുന്നിട്ടുമില്ല.

5. പാത്രിയർക്കീസിനാൽത്തന്നെ മുളന്തുരുത്തി സുന്നഹദോസിലെ തീരുമാനങ്ങൾ പ്രകാരം, സ്ഥാപിതമായ മലങ്കര അസോസിയേഷന്റെ സാധുവായി വിളിച്ചു കൂട്ടപ്പെട്ട യോഗത്തിലാണ് 1934-ലെ ഭരണഘടന അംഗീകരിക്കപ്പെട്ടത്. ഈ കോടതിയുടെ 1958-ലെ വിധിക്കു (AIR 1959 SC 31) ശേഷമുള്ള പാത്രിയർക്കീസിന്റെയും അദ്ദേഹത്തിന്റെ അനുയായി

കളുടേയും, നടപടികളുടെയും പെരുമാറ്റത്തിന്റെയും അടിസ്ഥാനത്തിൽ ഈ കേസുകളിലെ പ്രതികൾക്ക് (പാത്രിയർക്കീസ് വിഭാഗത്തിന്) ഭരണഘടനയുടെ നിയമപ്രാബല്യത്തെയോ സാധുതയെയോ ചോദ്യം ചെയ്യാവുന്നതല്ല.

6. കാതോലിക്കേറ്റിന്റെ പുനരുദ്ധാരണവും, A-14 അക്കം കല്പനയും, 1934-ലെ സഭാ ഭരണഘടനയും, സമുദായ കേസിൽ ഇരു വിഭാഗങ്ങളും നിരത്തിയ വിവിധ അവകാശവാദങ്ങളും തർക്കങ്ങളും ഈ കോടതിയുടെ AIR 1959 SC 31- -ലെ വിധിയും പൂർണ്ണമായി അറിഞ്ഞുകൊണ്ടുതന്നെയാണ് A-19 ാം അക്കം കല്പന യാക്കൂബ് മൂന്നാമൻ പാത്രിയർക്കീസ് പുറപ്പെടുവിച്ചത്. അതിനാൽ 14-ാം അക്കം കല്പന, കാതോലിക്കേറ്റിന്റെ പുനരുദ്ധാരണം, 1934-ലെ ഭരണഘടന ഇവയുടെ സാധുത പാത്രിയർക്കീസ് സ്വീകരിച്ചിരിക്കുന്നു എന്നും അവയെ സംബന്ധിച്ചുള്ള എല്ലാ തർക്കങ്ങളും അദ്ദേഹം ഉപേക്ഷിച്ചു എന്നും തീർപ്പ് കൈക്കൊള്ളേണ്ടിയിരിക്കുന്നു. പ്രതികളിൽ ചിലർ ഉൾപ്പെടെ പാത്രിയർക്കീസിന്റെ ഭാഗത്തുള്ള പലരും ഭരണഘടന സ്വീകരിക്കുകയും അതിനു കീഴ്പ്പെട്ട് നിന്നുകൊള്ളാമെന്നു പ്രതിജ്ഞയെടുക്കുകയും ചെയ്തു. ഇപ്പോൾ അവർക്കു മറുപാടു തിരിയുവാനോ അതിനെ ചോദ്യം ചെയ്യുവാനോ സാധ്യമല്ല.

7. സ്ഥാന പദങ്ങൾക്കെതിരെയും ("പരിശുദ്ധ" എന്നു കാതോലിക്കായുടെ പേരിനോടു ചേർത്തുപയോഗിക്കുന്നതും "കിഴക്ക് പരിശുദ്ധ മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന" എന്ന് പ്രയോഗിക്കുന്നതും ഉദാഹരണം) A-20 ാം അക്കം കല്പനയിൽ കാതോലിക്കാ ചേർത്തിരിക്കുന്ന വിശേഷണങ്ങൾക്കെതിരെയും (ഭരണഘടനയ്ക്കു വിധേയമായി പാത്രിയർക്കീസിനെ സ്വീകരിക്കുന്നു.) പാത്രിയർക്കീസ് എതിർപ്പ് ഉന്നയിച്ചു എങ്കിലും മലങ്കര സുന്നഹദോസിന്റെ കാനോനികമായ ക്ഷണം സ്വീകരിച്ച് ഇന്ത്യയിലേയ്ക്ക് വന്ന് 1964 മെയ് 22-ാം തീയതി പുതിയ കാതോലിക്കായെ വാഴിച്ചതിനാൽ അദ്ദേഹം തന്റെ എതിർപ്പുകൾ ഉപേക്ഷിച്ചതായും പരിത്യജിച്ചതായും പരിഗണിക്കേണ്ടതാകുന്നു. കാതോലിക്കാ വാഴ്ചയ്ക്ക് തലേദിവസം കാതോലിക്കേറ്റിന്റെ ഭൂമിശാസ്ത്രപരമായ അധികാര പരിധി വ്യക്തമായി നിർവചിക്കുവാനും മദ്ധ്യപൂർവ്വദേശത്തെ ചില പ്രദേശങ്ങൾ കാതോലിക്കായുടെ അധികാരത്തിൽ നിന്ന് ഒഴിവാക്കി അധികാര സീമ പുനർവിഭജനം നടത്തുവാനും പാത്രിയർക്കീസ് ശ്രദ്ധിച്ചു എന്നതും പ്രത്യേകം പരിഗണനീയമാണ്.

8. മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സ്വഭാവത്തെപ്പറ്റിയുള്ള പ്രഖ്യാപനത്തെ സംബന്ധിച്ചിടത്തോളം 1934-ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളത്ര എപ്പിസ്ക്കോപ്പൽ ആണെന്നു മാത്രമേ ഞങ്ങൾ വിധിക്കേണ്ടതുള്ളൂ. മുകളിൽ പറഞ്ഞ ഭരണഘടന ഇടവകപ്പള്ളിക്കാര്യങ്ങളെയും നിയന്ത്രിക്കുന്നതും (ഭരിക്കുന്നതും) പ്രാബല്യത്തോടെ നിലനിൽക്കുന്നതുമാണ്.

9. പാത്രിയർക്കീസിനാലും ആകമാന സുന്നഹദോസിനാലും കാതോലിക്കോസ് മുടക്കപ്പെട്ടത്, മുടക്കിന് നിദാനമായിരിക്കുന്ന കാരണങ്ങളും ആരോപണങ്ങളും അനുവദനീയമോ സംഗതമോ അല്ല എന്ന കാരണത്താൽ, അസാധുവാണ്. 1972-മുതൽ 1975 വരെയുള്ള കാലഘട്ടത്തിൽ അന്യോന്യമുള്ള കത്തിടപാടിൽക്കൂടി കാതോലിക്കായും അദ്ദേഹത്തിന്റെ അനുയായികളും പാത്രിയർക്കീസിന്റെ ആത്മീയാധികാരത്തെ നിഷേധിച്ചതും അതുപോലെ കാതോലിക്കായേയും 1934-ലെ ഭരണഘടനയേയും അംഗീകരിക്കുവാൻ പാത്രിയർക്കീസ് വൈമുഖ്യം കാണിച്ചതും ഇരുനേതാക്കളുടെയും അവരുടെ അനുയായികളുടെയും വ്യക്തിപരമായ വൈരുദ്ധ്യമായും അന്യോന്യമുള്ള പൊരുത്തക്കേടായും മാത്രമേ കാണുവാൻ സാധിക്കുകയുള്ളു. അതിന്റെ അടിസ്ഥാനത്തിൽ കാതോലിക്കായും അദ്ദേഹത്തിന്റെ അനുയായികളും സഭയ്ക്ക് ഇതരന്മാരായിത്തീർന്നു എന്നോ വിശ്വാസത്തിൽ നിന്നു വ്യതിചലിച്ചു എന്നോ പറയുവാൻ സാധിക്കുകയില്ല. അതുപോലെതന്നെ ഈ കത്തിടപാടുകൾക്കു മുൻപ്, പാത്രിയർക്കീസ് അനുഭവിച്ചിരുന്ന മലങ്കര സഭയിന്മേലുള്ള ആത്മീയ മേല്ക്കോയ്മ (അത് 1934 ലെ ഭരണഘടനയിൽ പറയുന്നതാണ്) (അദ്ദേഹത്തിന്റെ ആരോപണങ്ങളാലും പ്രഖ്യാപനങ്ങളാലും) നഷ്ടപ്പെട്ടു എന്നും പറയുവാൻ കഴിയുന്നതല്ല." (ഖണ്ഡിക - 142 ജ: ജീവൻ റഡ്ഡി)

"മേൽപ്പറഞ്ഞ തീർപ്പുകളുടെ സംഗ്രഹത്തിൽ നിന്നു താഴെ പറയുന്ന സ്ഥിതി സംജാതമാകുന്നു: 1971 ജനുവരി ഒന്നിലുള്ള (അതായത് 1934-ലെ ഭരണഘടനാനുസൃതം 1970 ഡിസംബർ 31-ന് കൂടിയ മലങ്കര അസ്സോസിയേഷനിൽ മാത്യൂസ് മാർ അത്താനാസിയോസിനെ തിരഞ്ഞെടുത്തതിനടുത്ത ദിവസം) സ്ഥിതിയാണ് ഇന്നും എല്ലാ കാര്യങ്ങളിലും നിലനിൽക്കുന്നത് എന്ന് പരിഗണിക്കേണ്ടതാകുന്നു" (ഖണ്ഡിക - 144 ജ: ജീവൻ റഡ്ഡി)

### കത്തിപ്പാറത്തടം പള്ളി: അനന്തരഫലം

കാതോലിക്കോസ് വിഭാഗം വികാരി ഫാ. കെ. കെ. വറുഗീസിനെയും ഇടവകാംഗങ്ങളെയും പള്ളിക്കാര്യങ്ങളിൽ നിന്നും പുറത്താക്കിക്കൊണ്ടും പാത്രിയർക്കീസ് വിഭാഗത്തിന് പരോക്ഷമായി പള്ളി വിട്ടുകൊടുത്തുകൊണ്ടുമായിരുന്നു ഇടുക്കി സബ് ഡിവിഷണൽ മജിസ്ട്രേറ്റ് നടപടികൾ സ്വീകരിച്ചത്. പാത്രിയർക്കീസ് വിഭാഗമാകട്ടെ, പരസ്യമായി, 1934-ലെ ഭരണഘടനയെയും കാതോലിക്കോസിന്റെ പരമാദ്ധ്യക്ഷ പദവിയേയും ചോദ്യം ചെയ്യുന്നവരാണ്. അതിനാൽ സബ് ഡിവിഷണൽ മജിസ്ട്രേറ്റിന്റെ ഉത്തരവ് നിയമവിരുദ്ധമാണെന്നു മാത്രമല്ല, ദുരുപദിഷ്ടവുമാണെന്നും കോടതി വ്യക്തമാക്കി.

1934-ലെ ഭരണഘടനയ്ക്കു വിധേയമായി ഫാ. കെ. കെ. വറുഗീസിന് വികാരി എന്ന നിലയിൽ കർമ്മങ്ങൾ നടത്താൻ അവകാശമുണ്ടായിരിക്കുന്നതാണ്. പള്ളിയുടെയും പാഴ്സനേജിന്റെയും കൈവശം അദ്ദേഹത്തിന് അവകാശപ്പെട്ടതാണ്.

**1934-ലെ ഭരണഘടനയും കാതോലിക്കോസിന്റെ അധികാരവും ചോദ്യം ചെയ്യുന്നതല്ലെന്ന് വികാരി മുമ്പാകെ രേഖാമൂലം ഉറപ്പു നൽകിയാൽ മാത്രമേ പാത്രിയർക്കീസ് വിഭാഗം അംഗങ്ങൾക്ക് ഈ പള്ളിയിൽ പ്രാർത്ഥന നടത്തുവാനും കർമ്മാദികളിൽ പങ്കെടുക്കുവാനും അർഹതയുണ്ടാകൂ കോടതി - വിധിച്ചു.**



ആത്മഹത്യ. വളരെ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കപ്പെടുന്ന സംഭവത്തിൽ നിന്നും ലളിതവത്കരിക്കപ്പെട്ട പദം. ജീവിത പ്രതിസന്ധികളിൽ ഒരു പക്ഷേ ആരും അഭയം കണ്ടെത്താവുന്ന ഒറ്റപ്പെട്ടതുരുത്ത്. വീട്ടിലെ ടി. വി. ചാനൽ മാറ്റാത്തതിൽ സഹോദരനോട് വഴക്കിട്ട് ജീവിതം അവസാനിപ്പിച്ച മിഡിൽ സ്ക്കൂൾ വിദ്യാർത്ഥിനി മുതൽ സാഹചര്യങ്ങളുടെ സമ്മർദ്ദങ്ങളിൽ കുടുങ്ങിപ്പോയ വ്യവസായ പ്രമുഖൻ വരെ നീളുന്നു ഇതിന്റെ ഞെട്ടിപ്പിക്കുന്ന 'റേഞ്ച്'.

### സാമൂഹിക സ്ഥിതി

ആത്മഹത്യ ഇന്ന് സമൂഹത്തിൽ ഒരു ട്രെന്റായി മാറിയിരിക്കുന്നു. അതുകൊണ്ടുതന്നെ വർദ്ധിച്ചുവരുന്ന സ്ഥിതിവിവരക്കണക്കുകൾ ഈ ആശയം ഉറപ്പിക്കുന്നു. 'ജനിച്ചു' വീഴുന്ന കുഞ്ഞുങ്ങൾ മുതൽ വയോവൃദ്ധർ വരെ. ആർക്കും പ്രശ്നപരിഹാരത്തിനുള്ള ലളിത മാർഗ്ഗം ആത്മഹത്യയായി മാറിയിരിക്കുന്നു. കൂട്ടുകുടുംബ സ്നേഹത്തിൽ നിന്ന് വ്യക്തി തലത്തിലേക്ക് ജീവിതം ചുരുങ്ങിയത് പ്രധാന പ്രശ്നമായി എടുത്തു കാട്ടുന്നുണ്ടെങ്കിലും ഓരോ ആത്മഹത്യയും വ്യക്തികളിലും, സമൂഹത്തിലും, തലമുറകളിലും സൃഷ്ടിക്കുന്ന പ്രത്യാഘാതങ്ങൾ വളരെ വലുതാണ്.

### മനഃശാസ്ത്രപരമായ ചില കണ്ടെത്തലുകൾ

ആത്മഹത്യയുടെ ഏറ്റവും പ്രാഥമികമായ കാരണം ജീവിതത്തിന്റെ യാഥാർത്ഥ്യങ്ങളിൽ നിന്നും പിരിമുറുക്കങ്ങളിൽ നിന്നുമുള്ള ഒളിച്ചോട്ടമാണ്. ജീവിത യാഥാർത്ഥ്യങ്ങളെ സധൈര്യം നേരിടാൻ കഴിയാതെ വരിക, സുഖസൗകര്യങ്ങൾക്കായുള്ള പരക്കംപാച്ചിലിൽ സ്വപ്നസമാനമായ ജീവിതം നയിക്കുക, ഏത് പ്രതിസന്ധിയിലും എന്നെ താങ്ങുവാൻ ശക്തമായ ഒരു ദൈവസാന്നിദ്ധ്യം ഉണ്ട് എന്ന ബോധ്യവും, ബോധവും നഷ്ടപ്പെടുക, ആധുനിക മാധ്യമങ്ങളിലെ മായാ വലയങ്ങളിൽ കുരുങ്ങിപ്പോവുക തുടങ്ങിയ അനേകമനേകം വ്യക്തമായ കാരണങ്ങൾ ഇതിന് ഉപോദ്ബലകമായി നിരത്തുവാൻ കഴിയും.

എങ്കിലും, ആധുനിക മനഃശാസ്ത്രം ഒരു വ്യക്തി ആത്മഹത്യയിലേക്ക് നയിക്കപ്പെടുന്നതിന് പ്രധാനപ്പെട്ട മൂന്ന് കാരണങ്ങൾ എടുത്തു കാട്ടുന്നു.

1) Worthless : എനിക്ക് ജീവിതത്തിൽ, കുടുംബത്തിൽ സമൂഹത്തിൽ യാതൊരു വിലയുമില്ല എന്ന തോന്നൽ.

2) Helpless : ജീവിതത്തിൽ എന്നെ സഹായിക്കുവാൻ ആരുമില്ല എന്ന തോന്നൽ. ആശ്വാസത്തിന് താങ്ങായി ആരുമില്ല എന്നതും ഇതിൽ പെടുന്നു.

3) Hopeless :ജീവിതത്തെക്കുറിച്ചുള്ള എല്ലാ പ്രതീക്ഷകളും നഷ്ടപ്പെടുക. നാളെകളെക്കുറിച്ച് ഒരു ശൂന്യത അനുഭവിക്കുക. ഇവയൊക്കെയും ഒരു വ്യക്തിയെ ഒറ്റപ്പെടലിന്റെ അനുഭവത്തിലേക്ക് എത്തിക്കയും, അവിടെനിന്നും വിഷാദരോഗവും (depression) ഒടുവിൽ ആത്മഹത്യയും സംഭവിക്കുന്നു.




# ആത്മഹത്യ അനുകരിക്കപ്പെടുന്നുവോ

ഫാ. ജോർജ്ജി ജോസഫ്, അടൂർ

**ആത്മഹത്യയിൽ അഭയം കണ്ടെത്തിയ വ്യക്തികളെക്കുറിച്ച് വേദപുസ്തകത്തിലുണ്ട്. അതിൽ പ്രധാനപ്പെട്ട രണ്ട് വ്യക്തികൾ ശിംശോനും യൂദയുമാണ്. പ്രലോഭനങ്ങളിൽ വീണ് ജീവിതം നഷ്ടമായതാണ് ഇതിൽ ഒരാളെങ്കിൽ മറ്റെയാൾ ജീവിതത്തിന്റെ ലാഭനഷ്ടക്കണക്കുകളിൽ കുടുങ്ങിപ്പോയ വ്യക്തിയാണ്.**

മുൻപ് സൂചിപ്പിച്ചതുപോലെ മനഃശാസ്ത്രപരമായി വിഷാദത്തിലൂടെ (Depression) കടന്നുപോയിട്ടും അതിനെ അതിജീവിച്ച അനേകം വേദപുസ്തക വ്യക്തികൾ ഉണ്ട്. "ഞാൻ ഗർഭപാത്രത്തിൽ വെച്ചു മരിക്കാഞ്ഞതെന്തു"? (ഇയ്യോബ് 3:11) എന്ന് ചോദിച്ച ഇയ്യോബും, "യഹോവേ, എന്റെ പ്രാണനെ എടുത്തു കൊള്ളേണമേ" (1 രാജാ. 19:4) എന്ന് വിലപിച്ച ഏലിയാവും, "ദയ വിചാരിച്ച് എന്നെ കൊന്നു കളയേണമേ" (സംഖ്യാ 11:15) എന്ന് അതി ദുഃഖത്തോടെ പ്രാർത്ഥിച്ച

മോശയും, "ഞാൻ... വീട്ടിന്മുകളിൽ തനിച്ചിരിക്കുന്ന കുരികിൽ പോലെയാകുന്നു" (സങ്കീ. 102:7) എന്ന് ആത്മഗതം ചെയ്ത സങ്കീർത്തനക്കാരനും, "യഹോവേ, നോക്കേണമേ; ഞാൻ വിഷമത്തിലായി എന്റെ ഉള്ളം കലങ്ങിയിരിക്കുന്നു..." (വിലാ. 1:20) എന്ന് വിലപിച്ച യിരെമ്യാവും, "ജീവിച്ചിരിക്കുന്നതിനെക്കാൾ മരിക്കുന്നതു എനിക്ക് നന്ന്" (യോന. 4:8) എന്ന് ഗദ്ഗദം ചെയ്ത യോനാ പ്രവാചകനും എല്ലാം വിഷാദരോഗത്തിന് അടിപ്പെട്ട വ്യത്യസ്ത മുഖങ്ങളാണ്. ലോകചരിത്രത്തിലും ഇതേ അവസ്ഥകളിലൂടെ കടന്നുപോയിട്ടുള്ള മഹാൻമാരുണ്ട്. ജീവിതത്തിന്റെ പ്രതിസന്ധികളെ സധൈര്യം ക്ഷമയോടെ നേരിട്ടു എന്നതിൽ അവർ വ്യത്യസ്തരാകുന്നു.

**ആത്മഹത്യയും വേദപുസ്തകവും**

വി. വേദപുസ്തകം ആത്മഹത്യയിൽ അഭയം കണ്ടെത്തിയ വ്യക്തികളെക്കുറിച്ച് പരാമർശിക്കുന്നുണ്ട്. അതിൽ പ്രധാനപ്പെട്ട രണ്ട് വ്യക്തികൾ ശിംശോനും യൂദയുമാണ്. ജീവിത പ്രലോഭനങ്ങളിൽ വീണ് ജീവിതം നഷ്ടമായതാണ് ഇതിൽ ഒരാളെങ്കിൽ മറ്റെയാൾ ജീവിതത്തിന്റെ ലാഭനഷ്ടക്കണക്കുകളിൽ കുടുങ്ങിപ്പോയ വ്യക്തിയാണ്.

**ആത്മഹത്യ ആത്മീയമല്ല**

വി. വേദപുസ്തകവും സഭാ പ്രമാണങ്ങളും വ്യക്തമായ കാരണങ്ങളാൽ ആത്മഹത്യയെ എതിർക്കുന്നു.

1) ദൈവം മനുഷ്യനെ സൃഷ്ടിച്ചത് ദൈവസാദൃശ്യത്തിലേക്ക് വളരാനാണ്; തളരാനല്ല.

2) ജീവന്റെ മേലുള്ള അധികാരം ദൈവത്തിനാണ്; മനുഷ്യനല്ല.

3) ദൈവം ഓരോരുത്തരേയും വിളിച്ചിരിക്കുന്നത് സാമൂഹിക കടമകൾക്കുവേണ്ടിയാണ്; സ്വാർത്ഥതയ്ക്കല്ല, നൻമയ്ക്കാണ്; തിന്മയ്ക്കല്ല.

4) ആത്മഹത്യ സുവിശേഷാധിഷ്ഠിതമല്ല. കഷ്ടതകളും കുരിശും വഹിക്കുക എന്നത് ഓരോ ദൈവസൃഷ്ടിയുടെയും അവകാശമാണ്. കാരണം അതിനുള്ള ബലം തരുന്നത് സ്രഷ്ടാവാണ്.

**ചില മുൻ കരുതലുകൾ**

വർദ്ധിച്ചുവരുന്ന ആത്മഹത്യ തടയുവാൻ സമൂഹത്തിന് ഒരു വലിയ ഉത്തരവാദിത്വമുണ്ട്. അതിന് ഓരോ വ്യക്തിയും കടപ്പെട്ടിരിക്കുന്നു.

ഒന്നാമതായി, സുദൃഢവും, ആരോഗ്യകരവുമായ മനുഷ്യബന്ധങ്ങളുടെ പുനർസ്ഥാപനം. ഇതിൽ ലക്ഷണങ്ങൾ പ്രകടമായ വ്യക്തികളുടെ പ്രത്യേക കരുതലും, സ്നേഹവും ഉൾപ്പെടുന്നു. രണ്ട്, നിസ്വാർത്ഥ സ്നേഹത്തിലധിഷ്ഠിതമായ, ഗാഢമായ കുടുംബ ബന്ധങ്ങൾക്കു വേണ്ടിയുള്ള ശ്രമം. സർവ്വോപരി, സർവ്വശക്തനായ ദൈവത്തിലേക്കുള്ള അചഞ്ചലമായ വിശ്വാസവും നാളെകളെക്കുറിച്ചുള്ള ശുഭ പ്രതീക്ഷയും. ❖



## പള്ളി നർമ്മങ്ങൾ

### കൺഫ്യൂഷൻ

ധൂപപ്രാർത്ഥനകൾക്ക് പേരെഴുതിയ മുറയ്ക്ക് അച്ചൻ ധൂപം വീശി വരുന്നു.

ജില്ലാ പഞ്ചായത്ത് ഭരണ സമിതിയംഗം പാപ്പച്ചന്റെ പിതാവിന്റെ പേരുമുണ്ട് ധൂപ ലിസ്റ്റിൽ. പാപ്പച്ചൻ എല്ലാ കല്ലറകളിലും വന്ന് സംബന്ധിക്കുന്നു. ടി യാന്റെ ഊഴമെത്തിയിട്ടും പാപ്പച്ചൻ മറ്റുള്ളവർക്ക് അവസരം കൊടുത്ത് പിൻമാറുകയാണ്.

പൊതു പ്രവർത്തകനായതിനാലാകാം ഈ ഒഴിഞ്ഞ മാറ്റമെന്ന് അച്ചൻ കരുതി. മാത്രവുമല്ല വല്ലപ്പോഴുമൊക്കെ പള്ളിയിലും കാണുകയുള്ളൂ... ശോകമൂകനായി ....പാപ്പച്ചൻ എല്ലാ കല്ലറകളിലും...

ഒടുവിൽ .... എല്ലാവരും പിരിഞ്ഞപ്പോൾ

"അച്ചാ എനിക്കൊരു കൺഫ്യൂഷൻ അപ്പന്റെ കല്ലറ എവിടാണെന്ന്..."

ഇത്തവണ ശോക മൂകനായത് അച്ചനാണ്.

* * * * *

### ഓ.. ലൈല...

കൂടുതലൊന്നും പറയേണ്ട കാര്യമില്ല. സ്ക്കൂൾ അവധിക്ക് കുട്ടികളെ നിയന്ത്രിക്കാൻ അദ്ധ്യാപകർ പാടുപെടുന്ന ഒരാഴ്ച.

ഇന്റർവെല്ലിനു ശേഷം രണ്ടാം സെക്ഷൻ തുടങ്ങി ഗായകൻ സാർ ശ്രുതി മൂളി തലയനക്കുന്നതിനിടയിൽ ഒരു ഗംഭീര മുഴക്കം.

"മുക്കാലാ മുക്കാബുല ലൈല..." പള്ളിക്കുള്ളിൽ പാട്ട് മുഴങ്ങി.

എവിടെ നിന്നാണെന്നറിയില്ല – മദ്ബഹായിൽ കയറിനോക്കി. ടെറസിൽ നോക്കി ആളനക്കമില്ല ഒപ്പം ചെറിയ ഒരു പേടിയും.

ഹെഡ്മാസ്റ്ററും രണ്ടു മൂന്നാളുകളും മദ്ബഹായുടെ പിന്നാമ്പുറത്തേക്ക് ചെന്നപ്പോൾ....

മദ്ബഹായിലെ വാഷ്ബേസിനിൽ നിന്നും പുറത്തേക്കുള്ള കുഴലിൽ വായ് ചേർത്തു വച്ച് ഒരു വിരുതൻ ബാക്കി പാടുന്നു.

ഓ... ലൈല..

*-റ്റിപ്പി*






## അക്ഷരം, വാക്ക്, വാർത്ത

അസോസിയേഷനു ശേഷം ഏഷ്യാനെറ്റിൽ ഫ്ളാഷ് ന്യൂസ് കാണിക്കുകയുണ്ടായി. 'ഫാ. ജോർജ് എബ്രഹാം കോനാട്ട് വൈദിക ട്രസ്റ്റി' എന്ന്. ഒരക്ഷരത്തിന്റെ വ്യത്യാസമാണെങ്കിലും പത്ര പ്രവർത്തനത്തിന്റെ അധികാരികത ചോദ്യം ചെയ്യപ്പെടുകയാണ് ഇവിടെല്ലാം. ഇതുപോലെ എത്ര തെറ്റുകൾ വരാം? മുൻപ് പരിശുദ്ധ ബാവാ കാലം ചെയ്തപ്പോൾ ജീവൻ ടി.വി. റിപ്പോർട്ടു ചെയ്തു. "ഇദ്ദേഹം കൂനൻ കുരിശു സത്യത്തിനു നേതൃത്വം നല്കിയ ആളാണ്" എങ്ങനെയിരിക്കുന്നു?

**മാത്യു പി. ജോൺ, ദുബൈ.**

❖

## നടപടി വേണം

പല മാധ്യമങ്ങളും പരി. ബാവായുടെ പേര് വികലമായാണ് അച്ചടിക്കുന്നത്. ഒരു ബഹുമാനവുമില്ലാതെ അവരവർക്ക് ബോധിച്ച വിധത്തിൽ അമ്മാനമാടാനുള്ളതല്ല ഈ സ്ഥാനനാമം. നമുക്ക് പബ്ലിസിറ്റി വേണ്ട. പ. ബാവായുടെ മുഴുവൻ പേരും ഇടാൻ കഴിയുന്നില്ലെങ്കിൽ ആ വാർത്തയും, ചിത്രവും വേണ്ട എന്നു വയ്ക്കണം. നമ്മുടെ അനുവാദമില്ലാതെ ആർക്കും അപ്രകാരം ചെയ്യാൻ കഴിയില്ലല്ലോ. ഇക്കാര്യം മാധ്യമങ്ങളെ ശക്തമായ ഭാഷയിൽ തന്നെ അറിയിക്കണം.

**ജോഷ്വാ. റ്റി. ജേക്കബ്, വൈറ്റില**

❖

## പടം – 'പടം'

ചില ക്രൈസ്തവ മാഗസിനുകൾ നസ്രാണി പാരമ്പര്യം ഒപ്പിച്ചെടുക്കുവാൻ ഓർത്തഡോക്സ് പിതാക്കന്മാരുടെ പേരും പടവും ഉപയോഗിക്കുന്നതിനെ എതിർക്കേണ്ടിയിരിക്കുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെയും വള്ളിക്കാട്ട് ബാവായുടെയും പേരാണ് ഉപയോഗിച്ചിരിക്കുന്നത്. (ഐക്യദീപം 2007 ഏപ്രിൽ ലക്കം) കൊടുത്തിരിക്കുന്ന ചിത്രമാകട്ടെ പൗലോസ് പ്രഥമന്റേത് 4–5 മാസങ്ങൾക്ക് മുമ്പ് ഒരേ ചിത്രം രണ്ട് കളർ ടോണുകളിൽ രണ്ട് പേരുകളിൽ നല്കിയിരിക്കുന്നു. 'കൊഴുക്കട്ടയ്ക്കകത്ത് ഉപ്പോ പഞ്ചാരയോ' എന്ന രീതിയാണ്. ആരെയാണ് പിതാവായി കാണുന്നത് ആരുടെ ചിത്രമാണിത് ഇത്യാദി വിവരങ്ങളൊന്നുമില്ലാതെ എടുത്തു പ്രയോഗിക്കുന്ന വൈജ്ഞാനികന്മാർ ആദ്യം അസ്തിത്വത്തെപ്പറ്റിയും രണ്ടാമത് തെരഞ്ഞെടുത്തത് ആരെയെന്നും, മൂന്നാമത് ആ ചിത്രം യഥാർത്ഥ വ്യക്തിയാണോ അല്ലയോ എന്നും ചിന്തിക്കുക. കോളം തികയ്ക്കാൻ ഏതെങ്കിലും പടമിടരുത്. നേരിട്ട് ചോദിച്ചാൽ ഒരെണ്ണം തരാം. നാണമില്ലാതെ ചോദിച്ചോളൂ.

**ജിനു പോൾ, ബാംഗ്ലൂർ**

❖

## വിദേശ ഇടവകകളുടെ സമ്മതിദാനാവകാശം

2007–മാർച്ചു മാസത്തിൽ കൂടുന്ന മലങ്കര അസ്സോസിയേഷനിലേക്ക് ഇടവകകളിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികളെ പള്ളിചെലവിൽ അയയ്ക്കണമെന്നുള്ള പ. ബാവാതിരുമേനിയുടെ കല്പനയെ എല്ലാവരും ആദരിക്കുന്നു. എന്നാൽ ഒരു പട്ടക്കാരനും, 2 അത്മായ പ്രതിനിധികളും അമേരിക്കയിൽ നിന്നും കേരളത്തിൽ പോയി തിരികെ വരുന്നതിനുള്ള ചെലവുകൾ ഒരു ഇടവകയെ സംബന്ധിച്ചിടത്തോളം ഭാരിച്ചതാണ്. ഒരാൾക്ക് യാത്രച്ചെലവുകളും, താമസ സൗകര്യങ്ങളുടെ ക്രമീകരണങ്ങളും മറ്റും ചേർന്ന് കുറഞ്ഞത് 2000 ഡോളർ എങ്കിലും ചെലവാകും. ഇത്രയും ചെലവുകൾ വഹിപ്പാൻ ത്രാണിയുള്ള എത്ര ഇടവകകൾ അമേരിക്കൻ ഭദ്രാസനത്തിൽ ഉണ്ടെന്നു നിർണ്ണയിക്കുവാൻ കൈ വിരലുകളെ ചുമതലപ്പെടുത്തിയാൽ പല വിരലുകളും നിവർന്നു എന്നു വരികയില്ല. ക്യാനഡാ, ആസ്ത്രേലിയ, ഇംഗ്ലണ്ട്, മറ്റു യൂറോപ്യൻ രാജ്യങ്ങൾ എന്നിവയിലുള്ള ഇടവകകൾക്കും ഈ ബുദ്ധിമുട്ട് ഉണ്ടാകാം. ചെറുതും വലുതുമായി 70–ൽ പരം ഇടവകകളും, കോൺഗ്രിഗേഷനുകളുമുള്ള അമേരിക്കൻ ഭദ്രാസനത്തിൽ നിന്നും ക്രമമനുസരിച്ചുള്ള അംഗങ്ങൾ മലങ്കര അസ്സോസിയേഷനിൽ സംബന്ധിക്കണമെന്നുണ്ടെങ്കിൽ എത്ര ലക്ഷം ഡോളർ വേണമെന്ന് വേഗത്തിൽ നിർണ്ണയിക്കാവുന്നതേയുള്ളൂ. മാത്രമല്ല യാത്രയുടെ ദൂരം കൊണ്ടും, അതിലുണ്ടാകാവുന്ന ദുരിതങ്ങൾ കൊണ്ടും ഒരു മീറ്റിംഗിൽപോയി വരുന്നതിന് കുറഞ്ഞത് 10 ദിവസമെങ്കിലും വേണ്ടിവരും. അമേരിക്കൻ ഭദ്രാസനങ്ങളിൽ സേവനമനുഷ്ടിക്കുന്ന പട്ടക്കാരിൽ എല്ലാവരും തന്നെ, സഭയുടെ വെളിയിലുള്ള ഏതെങ്കിലും സ്ഥാപനങ്ങളിൽ ജോലി ചെയ്ത് കുടുംബം പുലർത്തുന്നവരാണ്. അതുപോലെ തന്നെ തെരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികളും, അവധി സമയത്തേക്ക് ഒപ്പിച്ചെടുക്കുന്നതിന് വലിയ ബുദ്ധിമുട്ടുകൾ നേരിടുന്നവരാണ്. ഇടവകകളിൽ ആരാധന മുടക്കപ്പെടേണ്ടതായി വരും. പട്ടക്കാരുടെയും, മേൽപ്പട്ടക്കാരുടെയും അസാന്നിദ്ധ്യത്തിൽ മരണം പോലെയുള്ള ദുരന്തങ്ങൾ ഇടവകകളിൽ സംഭവിച്ചാൽ എത്രമാത്രം ബുദ്ധിമുട്ടും, നിരാശയും ജനങ്ങൾക്കുണ്ടാകുമെന്ന് പറയേണ്ടതില്ലല്ലോ.

ഈ പാഴ്ച്ചെലവുകൾക്കും, ബുദ്ധിമുട്ടിനും ഒരു പരിഹാരമാണ് postal voting system. മറ്റു പല സഭകളുടെയും വിദേശ ഇടവകകൾ ഈ രീതി അവലംബമാക്കിയിട്ട് നാളുകൾ കുറെയായി. കാലാനുസൃതമായ വ്യത്യാസങ്ങൾ ഭരണ ക്രമത്തിൽ വരുത്തുന്നതിന് ഇന്നും നാം മടിച്ചു നിൽക്കുന്നു.

*ശേഷം 37–ാം പേജിൽ*

# അവൻ ദൈവപുത്രനായിരുന്നു സത്യം!

ഫാ. സി. കെ. വറുഗീസ്സ്, കൊച്ചേരിൽ

**രണ്ടാമത്തെ മാനം ദൈവപുത്രനായ ക്രിസ്തുവിന്റെ ക്രൂശുമരണത്താൽ മാനവജാതിക്കു രക്ഷയുണ്ടായിയെന്നുള്ളതാണ്. അതായത് ലോകം രക്ഷാ മാർഗ്ഗത്തിലായി. അതുകൊണ്ട് ഇനി നമുക്ക് ഒന്നും ചെയ്യാനില്ല എന്ന വികലമായ ആത്മീയതയ്ക്ക് ഇന്നു നല്ല മാർക്കറ്റാണ്. യേശുവിനെ ചാട്ടവാറുകൊണ്ടടിക്കുമ്പോൾ അവരാണ് കുത്തിയിരുന്നു തീ കാഞ്ഞവർ, കുളിരകറ്റിയവർ.**

യേശുവിനെ ക്രൂശിച്ച, പടയാളികളുടെ തലവനായ ശതാധിപന്റെ ഈ സാക്ഷ്യം അസ്ഥാനത്തു ലഭിച്ച ബോധോദയമാണ്. ക്രൂശീകരണശേഷം പ്രകൃതിയിലുണ്ടായ താളംതെറ്റലുകളിലെ കൂരിരുട്ടിൽ ഉദിച്ചുയർന്ന പ്രവചന ശബ്ദം ക്രൂശിച്ചവന്റെ വദനത്തിലൂടെ പുറത്തുവിടുകയായിരുന്നു. ഈ തിരിച്ചറിവ് തക്കസമയത്ത് ലഭിക്കുന്നതാണ് ജീവിത സാഫല്യം. തൻബുദ്ധിക്ക് ക്രൂശിക്കുകയോ, പരബുദ്ധിക്കു ക്രൂശിക്കുവാൻ നിർബ്ബന്ധിതനാകുകയോ ചെയ്യുമ്പോൾ, ഓർമ്മിക്കുക, ഹാബേലിന്റെ രക്തത്തിനു കാരണക്കാരൻ നീ തന്നെ. യേശുവിന്റെ ജീവരക്തത്തിനും കാരണക്കാരൻ നീ തന്നെ. ഈ തിരിച്ചറിവ് ലഭിച്ചിട്ടും ശതാധിപനും പടയാളികളും നിന്നടത്തു തന്നെ നിന്നു. സമശിക്ഷാവിധിയിലകപ്പെട്ട ഒരു കള്ളനു പറുദീസ്സാ നഷ്ടമെങ്കിൽ, മറ്റേക്കള്ളനു കൊട്ടിയടയ്ക്കപ്പെട്ട പറുദീസ്സാ വാതിൽ മലർക്കെ തുറക്കപ്പെട്ടു. ഇതു സാധിതമായത്. കുരിശെന്ന ബലിപീഠത്തിലെ ബലിവസ്തുവായ ഊനമില്ലാത്ത കുഞ്ഞാടായ ക്രിസ്തുവെന്ന ദൈവപുത്രനിലൂടെയാണ്. ഈ ബലി ഒരു വിഭാഗത്തിന് പറുദീസ്സാ നഷ്ടവും മറുവിഭാഗത്തിന് പറുദീസ്സാ ലാഭവും ഒരുക്കിയിരിക്കുന്നു എന്ന സന്ദേശമാണ് നല്കുന്നത്. ഇത് ചതുർമാന ദിശയിലേക്ക് നമ്മുടെ ചിന്തയെ നയിക്കുന്നു.

ഒന്നാമത്തെ മാനം കുരിശിലേറുന്നതിനു മുമ്പേ കുരിശെടുത്തവനാണ് ദൈവപുത്രനായ ക്രിസ്തു എന്ന രക്ഷിതാവ്. ആ കുരിശ് ഏതാണ്? തന്റെ ശുശ്രൂഷയുടെ ആരംഭത്തിൽ യേശു കല്പിക്കുന്നു "ഒരുവൻ എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശുമെടുത്തു കൊണ്ട് എന്നെ അനുഗമിക്കട്ടെ." തന്റെ മനുഷ്യാവതാര ദൗത്യവിളംബര വഴിത്താര കേവലം ഭൗതീകതയിലൂന്നിയ അധികാര സൗഭാഗ്യ സിംഹാസനത്തിലേക്കല്ല; പ്രത്യുത ആത്മീയതയിലൂന്നിയ മാനവികതയുടെ ദൈവീക ദർശന സിംഹാസന സോപാനത്തിലേക്കുള്ള സത്യ,നീതി,ന്യായ വ്യവസ്ഥിതിയുടെ പന്ഥാവിലൂടെയുള്ള ആവിഷ്കാര ജീവിത സാക്ഷാത്കാരത്തിന്റെ ഹോമബലിയായിത്തീരലാണ്. ജീവിതം സഹനത്തിന്റെ ബലിവേദിയായിത്തീരുമ്പോൾ സാഹോദര്യവും സമഭാവനയും തളിരിട്ട് മൊട്ടിട്ട് വിരിഞ്ഞ്, നൈർമല്യത്തിന്റെ നറുമണം വീശി പാകഫല പ്രാപ്തിയിലെത്തി "ലോകം സുഖിനോഭവന്തു" എന്ന ദിവ്യാ



നുഭൂതിയുടെ നിറവേറലിലെത്തുന്നു. അതാണ് യേശു പറഞ്ഞ "ദൈവരാജ്യം നിങ്ങളുടെ ഇടയിൽ തന്നെയുണ്ടല്ലോ" എന്നതിനർത്ഥം. ആ ദൈവ രാജ്യ വഴി നിത്യതയിലേയ്ക്കെങ്കിൽ അതിന്റെ മാർഗ്ഗം ഇടുക്കവും ഞെരുക്കവുമുള്ള കഷ്ടതയുടെ പര്യായമായ കുരിശിന്റെ വഴിയാണ്. അവിടെ സമൃദ്ധിയുടെ ആഘോഷത്തിമിർപ്പ് ഉള്ളവൻ ഇല്ലാത്തവനു കൊടുക്കട്ടേയെന്ന വിതരണത്തിൽ വിലയം പ്രാപിച്ച ശൂന്യതയുടെ സമതുലനമാണ്. അവിടെയാണ് 'നിന്നെപ്പോലെ നിന്റെ അയല്ക്കാരനെ സ്നേഹിക്കുക' എന്ന കല്പന അർത്ഥവത്താകുന്നത്. ഈ കുരിശിന്റെ വഴി നിത്യതയുടെ കവാടം തുറന്ന് പിതാവിന്റെ സന്നിധിയിലെത്തുന്ന വഴിയാണ്. അവിടെ "ഞാൻ ഇരിക്കുന്ന ഇടത്ത് എന്റെ ശുശ്രൂഷക്കാരും ഇരിക്കും" എന്ന വാഗ്ദാനമുണ്ട്. എന്നാൽ ഇന്ന് അതുല്യമായ ഈ പരമത്യാഗത്തിന്റെയും നിസ്തുല നീതിക്കു വേണ്ടിയുള്ള നിതാന്ത പോരാട്ടത്തിന്റെയും അനിർവ്വചനീയമായ ദൈവസ്നേഹത്തിന്റെയും, പീഢിതരോടും ദുഃഖിതരോടുമുള്ള സമഭാവനയുടെ സമഞ്ജസമായ പൊരുത്തപ്പെടലിന്റെയും ഏകീഭാവത്തിന്റെ നാനാർത്ഥങ്ങളും അതിലൂടെ ഉൽഭൂതമാകുന്ന "ഞാൻ ദൈവപുത്രൻ" എന്ന അർത്ഥം ഉല്ലേഖനം ചെയ്ത കുരിശ് ഇന്നു വെറുമൊരു അലങ്കാര വസ്തുവായി, ആരാധനാവിഷ്ക്കാരബിംബമായി, അധികാരചിഹ്നമായി, ആദായസ്ഥാനച്ചരക്കായി തീർന്നിട്ടില്ലേ? ആഴമായി ചിന്തിക്കുക കുരിശിന്റെ സന്ദേശം മറന്നോ? പാപമൊഴികെ സകലത്തിലും മനുഷ്യനോടു താദാത്മ്യം പ്രാപിച്ച മനുഷ്യ പുത്രനായ ക്രിസ്തുവിന്റെ ക്രൂശിലെ കഷ്ടത പ്രകൃതിയെ കിടിലം കൊള്ളിച്ചപ്പോൾ ദൈവികത മറ നീക്കി പുറത്തുവന്നു "ഇവൻ സത്യമായിട്ടും ദൈവപുത്രനായിരുന്നു."

രണ്ടാമത്തെ മാനം ദൈവപുത്രനായ ക്രിസ്തുവിന്റെ ക്രൂശുമരണത്താൽ മാനവജാതിക്കു രക്ഷയുണ്ടായിയെന്നുള്ളതാണ്. അതായത് ലോകം രക്ഷാ മാർഗ്ഗത്തിലായി. അതുകൊണ്ട് ഇനി നമുക്ക് ഒന്നും ചെയ്യാനില്ല എന്ന വികലമായ ആത്മീയതയ്ക്ക് ഇന്നു നല്ല മാർക്കറ്റാണ്. യേശുവിനെ ചാട്ടവാറുകൊണ്ടടിക്കുമ്പോൾ അവരാണ് കുത്തിയിരുന്നു തീ കാഞ്ഞവർ, കുളിരകറ്റിയവർ. മരണത്തിന്റെയും പാപത്തിന്റെയും ദുഷ്ടശക്തിയുടെയും നിഷ്ഠൂര വാഴ്ചയ്ക്കും അധികാരത്തിനുമെതിരെ ജീവിത്തിലുടനീളം സധൈര്യം പോരാടിയതിനു തനിക്കു നേടിക്കൊടുത്ത കരിംകുരിശിന്റെ പിന്നിലെ ദുഷ്ടശക്തികൾ അന്നത്തെ പുരോഹിതരും, പുരോഹിതവർഗ്ഗവും ഉൾക്കൊള്ളുന്ന മതസമൂഹവും, അധികാരത്തിന്റെ ലാലസതയിൽ തിമിർത്താടി നിലനില്പിനു പരക്കം പായുന്ന ഇരുവള്ളത്തേരുകളിൽ കാലൂന്നി നെറികെട്ട രാഷ്ട്രീയ ഭരണീയരും, എന്തും കൈക്കലാക്കാൻ കെല്പുള്ള സാമ്പത്തിക ശക്തിയുമായിരുന്നു. യേശുവിന്റെ ബലിയർപ്പണത്തിനുശേഷം ഇക്കൂട്ടർ തങ്ങളുടെ കർമ്മാനുഷ്ഠാനങ്ങളിൽ ഉത്സുകരായി നിർലജ്ജം കർമ്മനിരതരായി വിജയഭേരി മുഴക്കി. അതു തന്നെയല്ലേ ഇന്നും നടക്കുന്നത്? കുരിശുമറന്നുള്ള യേശുവിന്റെ വഴിവിട്ട് കർമ്മാനുഷ്ഠാനങ്ങളിൽ മാത്രം കണ്ണുംനട്ട്, പാരമ്പര്യത്തിന്റെ ആസ്ഥാനാചാര വിപര്യതയുടെ നിറകൂട്ടുകളുടെ ഉത്ഭൂതമാകുന്ന കണ്ണഞ്ചിപ്പിക്കുന്ന വർണ്ണപ്രഭയിൽ സായൂജ്യം കണ്ടെത്തുന്നത്. അതല്ലേ അവിടെയും ഇവിടെയുമുള്ള തീകായലും കുളിർമാറ്റലും. "എന്റെ പിന്നാലെ വരുന്നവൻ തന്നത്താൻ ത്യജിച്ച് എന്റെ കുരിശെടുക്കട്ടെ" എന്ന ക്രിസ്തുവിന്റെ ഒന്നാമത്തെ അനുഷ്ഠാന കല്പന്മറന്ന് "ഞാൻ വരുവോളം എന്റെ ഓർമ്മയ്ക്കായി നിങ്ങൾ ഇപ്രകാരം ചെയ്യുവിൻ" എന്ന രണ്ടാം കല്പനയ്ക്ക് പ്രാധാന്യം നൽകി അതുമാത്രം കണിശമായി ചെയ്ത് സായൂജ്യമടയലല്ല ക്രിസ്തീയത. കല്പന കിട്ടിയ ശിഷ്യന്മാർ എല്ലാവരും തന്നെ ക്രിസ്തുവിനുവേണ്ടി തങ്ങളെതന്നെ വെറുമയാക്കി ക്രിസ്തുവിന്റെ കുരിശിങ്കൽ അടിയറവച്ച് കുരിശെടുത്തു കുർബാനയർപ്പിച്ച് തങ്ങളെത്തന്നെ ക്രിസ്തുവിനുവേണ്ടി രക്തസാക്ഷികളാക്കി. കുരിശെടുക്കാതെയുള്ള കുർബ്ബാനയർപ്പണം സമൂഹത്തോടു താദാത്മ്യം പ്രാപിക്കാതെയുള്ള ദൈവികതയുടെ



**ലോകാഡംബരങ്ങളുടെ ആസ്വാദ്യകരമായ സുവർണ്ണവഴികൾ തുറന്നു കിട്ടുമ്പോൾ, സ്വേച്ഛാധിപതികൾ അധാർമ്മിക്കയുടെ പടവാൾ ഉയർത്തുമ്പോൾ, സാമുദായിക രാഷ്ട്രീയ സമാധാനത്തിന്റെ കാവൽഭടന്മാർ എന്നഭിമാനിക്കുന്ന ഹന്നാ, കയ്യാഫാ, പീലാത്തോസ്സുമാരുടെ ഒത്തുതീർപ്പു ഫോർമുലകൾ എതിരായാലും "മുകളിൽ നിന്ന് കിട്ടിയില്ലെങ്കിൽ എന്റെമേൽ നിനക്ക് ഒരധികാരവും ഇല്ലെന്ന്" അധികാരവർഗ്ഗത്തിന്റെ മുഖത്തുനോക്കി പറയാൻ സാക്ഷാൽ ദൈവപുത്രനു മാത്രമേ കഴിയൂ.**

വളർച്ചയ്ക്കു കാരണമാകുമോ, അതോ തങ്ങളുടെ കുളിരകറ്റുന്നതിനുള്ള വേദിയോ? സാമ്പത്തിക സ്ഥാനമാനമഹത്വ സമൃദ്ധിയെ ലക്ഷ്യമാക്കി വളർത്തിയെടുക്കുന്ന ആത്മീയത ക്രൂശു കേന്ദ്രീകൃത വിശുദ്ധ ജീവിതത്തിനു കനത്ത വെല്ലുവിളിയായിത്തീരുന്നില്ലേ? ക്രിസ്തീയതയുടെ ജീവധാര വിഷലിപ്തമായി വികലമാക്കപ്പെടുമ്പോൾ അപഹസിക്കപ്പെടലും ചോദ്യം ചെയ്യപ്പെടലും ഉണ്ടായി എന്നു വരാം. ഇതു മനംമാറ്റത്തിനും മനം തിരിവിനും മുഖാന്തിരമാകുന്നില്ലെങ്കിൽ "ക്രിസ്തു മുഴുവൻ മനുഷ്യരാശിയെയും രക്ഷിച്ചു എന്ന് അവർ പറയുന്നു; എന്നാൽ രക്ഷിക്കപ്പെട്ടവർ എവിടെ?" എന്ന നിത്ഷേയുടെ ചോദ്യം ഇന്നു വലിയ ചോദ്യചിഹ്നമായി നേർക്കുനേർ നില്ക്കുന്നില്ലേ?

മൂന്നാമത്തെ മാനം കുരിശിൽ നിന്നും എന്തുകിട്ടും? യേശുവിന്റെ കുരിശിന്റെ സാക്ഷികൾ എന്ന് ഇന്നഭിമാനിക്കുന്നവർ യാഥാർത്ഥത്തിൽ യേശുവിന്റെ കുരിശിന്റെ ചുറ്റും നിന്ന പടയാളികൾക്കു സദൃശ്യമല്ലേ? തങ്ങളാണ് കുരിശിന്റെ കാവൽക്കാരും സംരക്ഷകരും എന്ന മിഥ്യാബോധം. യേശുവിനെ തല്ലിയവരും, കുത്തിയവരും, ചാട്ടവാറുകൊണ്ടടിച്ചവരും കുരിശിൽ തറച്ചവരുമായ പടയാളികളുടെ അവകാശവാദം തങ്ങളാണ് കബറിടത്തിന്റെ യഥാർത്ഥ കാവല്ക്കാർ. അവർക്ക് ഒരേ ഒരു ലക്ഷ്യമേയുള്ളൂ. യേശുവിന്റെ അങ്കി. യേശുവിന്റെ മഹത്വമേറിയ അങ്കിയുടെ അവകാശിയായിത്തീരുക. യേശുവിനെ വേണ്ട, കുരിശും വേണ്ട; പക്ഷേ അങ്കിവേണം, അതിന് അവനെ കൊല്ലാനും തയ്യാർ. ക്രിസ്തീയത എന്തുകിട്ടും എന്നതിലേക്ക് അധഃപതിപ്പിച്ചില്ലേ? മഹത്വത്തിന്റെ അങ്കിക്കുവേണ്ടിയുള്ള അവകാശവാദം അവന്റെ സിംഹാസനത്തിന്റെ ഇടത്തും വലത്തും ഇരിക്കുന്നവനുള്ള അർഹതയുടെ പിടിച്ചുവാങ്ങലിൽ എത്തിയിരിക്കുന്നു. "ഞാൻ ഇരിക്കുന്നിടത്ത് എന്റെ ശുശ്രൂഷക്കാരും ഇരിക്കും" എന്ന യേശുവിന്റെ ഈ വലിയ വാഗ്ദാനം മറന്ന് ഇടത്തും വലത്തും ഇരിക്കുന്നതിനു വിലകുറഞ്ഞ അവകാശവാദം വലിയ അവകാശത്തിൽ നിന്നുമുള്ള തിരസ്ക്കാരത്തിനു നിദാനമാകുന്നു. കുരിശിൽ നിന്നും ഉതിർന്നുവീണ അങ്കിയുടെ സന്ദേശം ഇന്ന് ആദായവും അധികാരപ്രമത്തതയുമായി മാറ്റുന്നവർ യേശുവിലെ വിശ്വാസവും, ഉപദേശ ജീവിതവും വില്പനച്ചരക്കാക്കി മാറ്റുന്നു. ലൗകികതയുടെ തിളങ്ങി വിളങ്ങുന്ന മഹത്വപൂർണ്ണ ദർശനങ്ങൾക്കു വിപരീതമായ കുരിശിന്റെ മഹത്വം ആചാരാനുഷ്ഠാന മതഭക്തിയും, സ്ഥാപനഭക്തിയും, വ്യക്തിപൂജകളും, ആൾ ദൈവങ്ങളെ സൃഷ്ടിക്കുന്നതിലും എത്തിനില്ക്കുന്നില്ലേ? മാർട്ടിൻ ലൂഥർ പറഞ്ഞു "ആകമാന ക്രിസ്തീയ ജീവിതത്തിന്റെ പരമമായ മാനദണ്ഡം കുരിശാണ്." അവിടെ സ്നേഹമുണ്ട്, ത്യാഗമുണ്ട്, ക്ഷമയുണ്ട്, പാപമോചനമുണ്ട്, കരുണയുണ്ട്, മനസ്സലിവുണ്ട്, ബലിയുണ്ട്, വീണ്ടെടുപ്പുണ്ട്, നിത്യജീവനുണ്ട്. ഈ കുരിശ് ഇന്ന് അലങ്കാര വസ്തുവും അധികാര ചെങ്കോലുമായിത്തീർന്നിട്ടില്ലേ? കുരിശു വേണമോ? അങ്കിവേണമോ? കുരിശ് വിട്ട് അങ്കി തിരഞ്ഞെടുത്താൽ സ്ഥാനം, മാനം, പദവി, പണം ഇവ സമൃദ്ധിയായി ലഭിക്കും. കുരിശു തെരഞ്ഞെടുത്താൽ ഇടുക്കവും, ഞെരുക്കവും, കഷ്ടതയും, മാനഹാനിയും ഒടുവിൽ നിത്യ ജീവന്റെ വാടാത്ത കിരീടത്തിന്റെ അർഹതയും ഫലം. കുരിശിന്റെ ഈ നേർക്കാഴ്ച ബുദ്ധിയിലും, മനസ്സിലും, ഹൃദയത്തിലും ആഴമായി പതിഞ്ഞപ്പോൾ വിദ്യാസമ്പന്നനായ പൗലൂസ് അപ്പോസ്തോലൻ അവിടെ തന്റെ സകല മഹത്വത്തിന്റെ ചോങ്കോലും ഉടയാടയും ഊരിവെച്ചു പ്രാർത്ഥിച്ചു "എനിക്കോ എന്റെ കർത്താവിന്റെ ക്രൂശിങ്കലല്ലാതെ പ്രശംസിപ്പാൻ ഇടവരരുത്." താൻ പ്രാമാണിത്വ മഹത്വങ്ങളാകുന്ന അഹന്തകളുടെ അങ്കികളെ ഊരി, ശാഠ്യവും ദുരഭിമാനവും കൈവെടിഞ്ഞ് കുടുംബ പാരമ്പര്യമെന്ന ശ്രേഷ്ഠതയും, റോമാ പൗരത്വവും, അറിവിന്റെ ചക്രവാളത്തിന്റെ ആധികാരികതയുടെ തലയെടുപ്പും, സമൂഹത്തിലെ അധികാരസ്ഥാനമെന്ന മഹത്വപ്രശസ്തിയും ക്രിസ്തുവിനു പകരമാകില്ലെന്ന തിരിച്ചറിവും, ലൗകീകതയുടെ സകല സാദ്ധ്യതകളും ക്രിസ്തു നിമിത്തം ചപ്പ്, ചവറ് എന്നെണ്ണുവാൻ കഴിയുന്നവനാണ് ക്രിസ്ത്യാനി. അങ്ങനെയുള്ളവർക്കേ അവൻ യഥാർത്ഥമായി ദൈവപുത്രനായിരുന്നു സത്യം എന്ന് സാക്ഷിക്കുവാൻ കഴിയൂ.

നാലാമത്തെ മാനം ക്രിസ്തു ക്രൂശിക്കപ്പെട്ടപ്പോൾ നട്ടുച്ചക്ക് അന്ധകാരമുണ്ടായി. സത്യം ക്രൂശിക്കപ്പെടുമ്പോൾ അന്ധകാരം നൃത്തമാടും. ക്രിസ്തു ശിഷ്യന്മാരെ ഭോഷന്മാർ എന്നു സമൂഹം മുദ്രയടിക്കും. എന്നാൽ ബുദ്ധിപൂർവ്വം ക്രിസ്തുവിനെ കൂട്ടുപിടിച്ച് ധനസമ്പാദനം നടത്തിയ യൂദാ അസ്വസ്ഥനാകുന്നു. ഈ യൂദാമാരുടെ അരങ്ങേറ്റം മുമ്പത്തേക്കാൾ ഇന്നു വളരെ കൂടുതലാണ്. പൊതു ജനാഭിപ്രായം കുറയുമ്പോൾ, ജനസമ്മിതി കുറയുമ്പോൾ, സഹായമെന്നു കരുതി കൂടെ കൂട്ടിയവർ കൊഴിഞ്ഞുപോകുമ്പോൾ, കാലഘട്ടത്തിന്റെ ചുവരെഴുത്ത് എതിരാകുമ്പോൾ സത്യം എന്ന ക്രിസ്തു ലോകത്തോട് ഒത്തുതീർപ്പിന്റെ മനോഭാവം അല്ല സ്വീകരിച്ചത്. തിന്മയുടെ ഒഴുക്കിന് എതിരെ നീന്തി. ലോകാഡംബരങ്ങളുടെ ആസ്വാദ്യകരമായ സുവർണ്ണവഴികൾ തുറന്നു കിട്ടുമ്പോൾ, സ്വേച്ഛാധിപതികൾ അധാർമ്മികയുടെ പടവാൾ ഉയർത്തുമ്പോൾ, സാമുദായിക രാഷ്ട്രീയ സമാധാനത്തിന്റെ കാവൽഭടന്മാർ എന്നഭിമാനിക്കുന്ന ഹന്നാ, കയ്യാഫാ, പീലാത്തോസ്സുമാരുടെ ഒത്തുതീർപ്പു ഫോർമുലകൾ എതിരായാലും "മുകളിൽ നിന്ന് കിട്ടിയില്ലെങ്കിൽ എന്റെമേൽ നിനക്ക് ഒരധികാരവും ഇല്ലെന്ന്" അധികാരവർഗ്ഗത്തിന്റെ മുഖത്തുനോക്കി പറയാൻ സാക്ഷാൽ ദൈവപുത്രനു മാത്രമേ കഴിയൂ. നീതിക്കുവേണ്ടി കൊല്ലപ്പെട്ടാലും സത്യം ഉയിർത്തെഴുന്നേല്കുമെന്ന ദൃഢമായ സന്ദേശമാണത്. സത്യത്തിന്റെ പുനരാവിഷ്കാരം ഉണ്ടായിക്കൊണ്ടേയിരിക്കും. ഈ യാഥാർത്ഥ്യം അതിന്റെ സകല അർത്ഥത്തിലും മനസ്സിലാക്കിയ പൗലൂസ് അപ്പോസ്തോലൻ പറയുന്നു "ലോകം എനിക്കും ഞാൻ ലോകത്തിനും ക്രൂശിക്കപ്പെട്ടിരിക്കുന്നു." ഒരു ക്രൈസ്തവന്റെ ജീവിതവീക്ഷണം എങ്ങനെയായിരിക്കണമെന്ന് ഇത് തുറന്നു കാട്ടുന്നു. ദൈവികതയ്ക്കു നിരക്കാത്ത ഭൗതികതയുമായി യാതൊരു വിധ ബന്ധമോ, ഒത്തുതീർപ്പോ ഉണ്ടായിരിക്കുകയില്ല എന്ന ഈ തീരുമാനം ഭൂതകാലത്തിൽ ഒരിക്കൽ അനുഭവിച്ച് നിലനില്ക്കുമെന്നുള്ള പ്രഖ്യാപനമാണത്. ഇതു സാധിതമാകണമെങ്കിൽ "അവൻ ദൈവപുത്രനായിരുന്നു സത്യം" എന്ന യാഥാർത്ഥ്യം നെഞ്ചിലേറ്റുന്നവർക്കേ സാധിക്കൂ. ❖

# സൺഡേസ്ക്കൂൾ വാർത്തകൾ



ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ



**ഒ.വി.ബി.എസ്:** മധ്യവേനൽ അവധിക്കാലത്ത് കുഞ്ഞുങ്ങൾ ഏറെ പ്രതീക്ഷയോടെ കാത്തിരിക്കുന്ന പരിപാടിയാണ് ഒ.വി.ബി.എസ്. ഏറ്റവും സന്തോഷപ്രദമായും ഫലപ്രദമായും നടത്തപ്പെടുന്ന ഈ പരിപാടി പല ഇടവകകളിലും ഉത്സവ പ്രതീതി ഉളവാക്കുന്നുണ്ട്. ഗണ്യമായ ഒരു തുകയും അതിനായി ചെലവിടുന്നു. ഭക്ഷണവും മറ്റും സ്പോൺസർ ചെയ്യാൻ ഇടവകാംഗങ്ങൾക്ക് ഒരുമടിയുമില്ല.

ഈ വർഷം ഉയിർപ്പു പെരുന്നാളിന്റെ പിറ്റേ ദിവസം മുതൽ (ഏപ്രിൽ 9 മുതൽ) ഓരോ ഇടവകയിലും സൗകര്യപ്രദമായ തീയതികളിൽ ക്രമീകരിക്കുന്നു. "ആർ നമുക്കുവേണ്ടി പോകും?" എന്ന യെശയ്യാ പ്രവചകനുണ്ടായ ദൈവിക സന്ദേശമാണ് ഈ വർഷത്തെ പൊതുവായ ചിന്താവിഷയം. കലാകാലങ്ങളിൽ ദൈവമുയർത്തുന്ന ചോദ്യമാണ്, അവിടുത്തെ നിയോഗം ഏറ്റെടുത്തുകൊണ്ട് ആർ പോകും എന്നുള്ളത്. കുഞ്ഞുങ്ങൾക്കു ദൈവനിയോഗം തിരിച്ചറിയാനും അതനുസരിച്ച് അനുകൂലമായി പ്രതികരിക്കാനും കഴിയണം. ഈ വർഷത്തെ ധ്യാനസഹായി ഒരുക്കിയിട്ടുള്ളത് ഓർത്തഡോക്സ് വൈദിക സെമിനാരി പ്രൊഫ. ഫാ. ഡോ. മാത്യു ബേബിയാണ്. എല്ലാ യൂണിറ്റുകളിലും പാഠ്യാനുബന്ധ പരിപാടികളും ക്രമീകരിക്കും. ഗാനപരിശീലനം ഭദ്രാസന തലത്തിൽ ഇതിനോടകം നടന്നിട്ടുണ്ടാകും.

**"ഗുരുപാദാന്തികേ":** സെക്കുലർ ക്ലാസ്സുകളിൽ പരീക്ഷാ വിധം മാറ്റിയിരിക്കുന്നതുപോലെ സൺഡേസ്ക്കൂളിലും 2007 മുതൽ പുതിയ രീതിയിൽ പരീക്ഷ നടപ്പാക്കണമെന്ന് തീരുമാനിച്ച് അതിനു സഹായകമായ ഒരുചെറിയ പുസ്തകം-ഗുരുപാദാന്തികേ-കേന്ദ്രത്തിൽ നിന്നും പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിന്റെ കോപ്പികൾ എല്ലാ സൺഡേസ്ക്കൂൾ ബുക്കു ഡിപ്പോകളിലും ലഭ്യമാണ്. ഓരോ അദ്ധ്യാപകനും അതിന്റെ കോപ്പി വാങ്ങിച്ച് ശ്രദ്ധിച്ചുവായിച്ചാൽ പരീക്ഷാ രീതി വ്യക്തമായി ബോധ്യമാകുന്നതാണ്. ഈ വർഷം തന്നെ അതു നടപ്പാക്കുന്നതിനെപ്പറ്റി ചിലർ ആശങ്ക പ്രകടിപ്പിച്ചിട്ടുണ്ട്. ശരിയായ ബോധവൽക്കരണം അദ്ധ്യാപകരുടെ ഇടയിൽ നടത്തിയിട്ടില്ല എന്ന വിമർശനമില്ലാതില്ല. എന്നാൽ ഈ പുസ്തകം അതിനു പരിഹാരമാകുമെന്നു പ്രതീക്ഷിക്കുന്നു.

**പുതിയ ഭാരവാഹികൾ:** ഭരണഘടന പ്രകാരം മൂന്നു വർഷം കഴിയുമ്പോൾ പുതിയ ഭാരവാഹികളാണ് പ്രവർത്തനം ഏറ്റെടുക്കുന്നത്. പല ഭദ്രാസനങ്ങളിലും പഴയ പ്രവർത്തകരിൽ പലരും വീണ്ടും തെരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. ഭദ്രാസന ഡയറക്ടറന്മാരുടെ തെരഞ്ഞെടുപ്പ് എല്ലാ ഭദ്രാസനങ്ങളിലും കഴിഞ്ഞിട്ടില്ല. ഭദ്രാസന മെത്രാപ്പോലീത്താമാരുടെ സൗകര്യം കൂടി കണക്കിലെടുക്കേണ്ടതുണ്ട്. ഏപ്രിൽ മാസത്തിൽത്തന്നെ അതും പൂർത്തീകരിക്കപ്പെടുമെന്നു പ്രതീക്ഷിക്കുന്നു. ചുമതലയിൽ നിന്നു വിരമിച്ച എല്ലാ പ്രവർത്തകരോടും, അവരുടെ വിശിഷ്ട സേവനത്തിനുള്ള നന്ദി പ്രകാശിപ്പിക്കുന്നു. അവരുടെ സേവനത്തെ അംഗീകരിച്ചും ആദരിച്ചുമുള്ള സർട്ടിഫിക്കറ്റ് അവർക്കു നൽകുന്നതാണ്. ഔദ്യോഗിക ചുമതലകൾ ഇല്ലെങ്കിലും സൺഡേസ്ക്കൂൾ പ്രവർത്തനവുമായി ബന്ധപ്പെട്ട്, അതിന്റെ വളർച്ചയ്ക്ക് ഇടവക തലത്തിലും മറ്റുമായി ആത്മാർത്ഥമായി പ്രവർത്തിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. നമ്മുടെ കുഞ്ഞുങ്ങളെ സ്നേഹിക്കുന്ന ആർക്കും തന്നെ സൺഡേസ്ക്കൂൾ പ്രവർത്തനങ്ങളെ അവഗണിക്കാൻ കഴിയുന്നതല്ല.

സൺഡേസ്ക്കൂൾ അസോസിയേഷന്റെ പ്രസിഡണ്ടായി സുന്നഹദോസ് നിയോഗിച്ചിട്ടുള്ളത് അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയെ ആണ്. അദ്ധ്യാപന രംഗത്ത് പ്രശസ്തമായ സേവന പാരമ്പര്യമുള്ള തിരുമേനിക്ക്, പാഠപുസ്തകങ്ങളുടെ പോരായ്മകളെ പരിഹരിക്കുന്നതിനും, നൂതനങ്ങളായ ഉൾക്കാഴ്ചയോടെ അസോസിയേഷന്റെ പ്രവർത്തനങ്ങളെ നയിക്കുന്നതിനും കഴിയും. ഒരു ക്ലിപ്ത സമയം സൺഡേസ്ക്കൂളിനു വേണ്ടി നീക്കി വയ്ക്കണം. ഓഫീസു സന്ദർശിക്കയും പ്രവർത്തകരെ ഏകോപിപ്പിച്ച് കാര്യക്ഷമമായ നേട്ടങ്ങൾ ഉണ്ടാകാൻ ശ്രദ്ധിക്കയും വേണം. തിരുമേനിയുടെ കഴിവും നേതൃത്വ പാടവും അസോസിയേഷന് ലഭ്യമാക്കാൻ കഴിയട്ടെ എന്ന് ആശംസിക്കുന്നു. ❖




പ്രിയപ്പെട്ട കൂട്ടുകാരെ,

പരീക്ഷയൊക്കെ എല്ലാവരും ഭംഗിയായി എഴുതിക്കാണുമെന്ന് വിശ്വസിക്കുന്നു. അവധിക്കാലം എല്ലാവരും ഭംഗിയായും ഫലപ്രദമായും വിനിയോഗിക്കണം. ഒ.വി.ബി.എസ്സ് ക്ലാസ്സുകളിൽ കൂട്ടുകാർ എല്ലാവരും സജീവമായി പങ്കെടുക്കണം. ഭാവികാല ജീവിതത്തെ രൂപീകരിക്കുന്നതിൽ ഒ.വി.ബി.എസ്സിനുള്ള പങ്ക് വളരെ വലുതാണ്.

മധ്യവേനലവധിക്കാലത്തെ കുറച്ചു ദിവസമെങ്കിലും പട്ടണത്തിൽ താമസിക്കുന്ന കൂട്ടുകാർ ഗ്രാമപ്രദേശങ്ങളിലെ തറവാടുകളിൽപ്പോകാനും ഗ്രാമീണ ജീവിതത്തെ അടുത്തറിയുവാനും ശ്രമിക്കണം. തീർത്ഥയാത്രകൾക്ക് പോകുന്ന കൂട്ടുകാർ മട്ടാഞ്ചേരി, തിരുവിതാംകോട് പോലുള്ള ചരിത്ര പ്രസിദ്ധങ്ങളായ സ്ഥലങ്ങളും അവിടുത്തെ നമ്മുടെ ദേവാലയങ്ങളും സന്ദർശിക്കണം. മട്ടാഞ്ചേരി പുതിയ റോഡിൽ കൂനൻ കുരിശു സത്യം നടന്നയിടത്ത് നമ്മുടെ ദേവാലയം സ്ഥിതി ചെയ്യുന്നുണ്ട്. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച അരപ്പള്ളിയാണ് തിരുവിതാംകോട്. സൺഡേസ്ക്കൂൾ പഠന യാത്രകളിൽ ഇത്തരം സ്ഥലങ്ങളിലൂടെ സഞ്ചരിച്ച് അറിവു നേടുക മുൻകൂട്ടി അറിയിച്ചാൽ നിങ്ങൾക്ക് സൗകര്യങ്ങൾ ചെയ്തുതരുന്ന ദേവാലയങ്ങളാണിവ. ഓർക്കുക ഈ രണ്ടു സ്ഥലങ്ങളിലും ഡ്യൂപ്ലിക്കേറ്റ് ദേവാലയങ്ങളും ഇതേ പേരിലുണ്ട്. ചരിത്രപഠിതാക്കൾ കണ്ടെത്തി അംഗീകരിച്ച ദേവാലങ്ങളാണ് നമ്മുടേത്. ഗ്രാമീണ ജീവിതത്തിലെ നിങ്ങളുടെ അനുഭവങ്ങൾ ഡയറിയിൽ എഴുതി സൂക്ഷിക്കുവാനും ശ്രദ്ധിക്കണം. ഓരോ കൂട്ടുകാർക്കും ഓരോ കഴിവുകളുണ്ട്. അവരവരുടേതായ കഴിവുകൾ കണ്ടെത്തി വികസിപ്പിക്കണം. എല്ലാവർക്കും ഈസ്റ്റർ ആശംസകൾ നേരുന്നു.

**ചിന്താവിഷയം:-** കർത്താവിന്റെ സന്നിധിയിൽ താഴുവിൻ. എന്നാൽ അവൻ നിങ്ങളെ ഉയർത്തും (വി. യാക്കോബ് 4:10)

കുഞ്ഞുങ്ങളെ, നമ്മളെല്ലാം ദൈവത്തിന്റെ സൃഷ്ടികളാണ്. ദൈവം നമ്മുടെ അപ്പച്ചനായതുകൊണ്ട് നമ്മളെല്ലാം സഹോദരങ്ങളുമാണ്. നമ്മുടെ മാതാപിതാക്കളെ അനുസരിക്കുന്നതുപോലെ ദൈവകല്പനകളെ നാം അനുസരിക്കണം. ദൈവസന്നിധയിൽ താഴ്മയോടെ വേണം ജീവിക്കുവാൻ. ഒരിക്കൽ ഒരു കുട്ടി പട്ടം പറത്തുവാൻ തുടങ്ങി. കാറ്റ് വന്ന് തുടങ്ങിയപ്പോൾ പട്ടം പറന്നുയർന്നു. പട്ടം ഉയരുന്നതിനനുസരിച്ച് കുട്ടി കയ്യിലെ നൂല് വിട്ടുകൊടുത്തുകൊണ്ടിരിക്കുന്നു. പട്ടം വളരെ ഉയരത്തിലെത്തിയപ്പോൾ അല്പം അഹങ്കാരം വർധിച്ചു. ഇനി എനിക്ക് കുട്ടിയുമായുള്ള ആ ബന്ധം വേണ്ട എന്ന് തീരുമാനിച്ച് നൂല് പൊട്ടിച്ചു. പെട്ടെന്ന് വീശിയടിച്ച കാറ്റിൽ പട്ടത്തിന്റെ നിയന്ത്രണം വിടുകയും കീറിയടിക്കുകയും ചെയ്തു. ഈ കഥയിൽ കുട്ടി ദൈവമാണെങ്കിൽ പട്ടം നമ്മളെല്ലാവരുമാണ്. വളർച്ച വരുമ്പോഴും, ഉയരുമ്പോഴും അഹങ്കാരം വർധിച്ച് നമ്മൾ ദൈവവുമായുള്ള ബന്ധം വേർപെടുത്തും. അത് നമ്മുടെ വീഴ്ചക്ക് കാരണമാകും. എന്നാൽ ദൈവസന്നിധിയിൽ സ്വയം താഴ്ത്തിയ വി. മറിയാമിനെ ചരിത്രത്തിലെ ഭാഗ്യവതിയാക്കി ഉയർത്തിയ ദൈവത്തിന്റെ സ്നേഹം നമുക്കറിയാം. പാതാളത്തോളം നീ താഴ്ന്നാലും ആകാശത്തോളം നിന്നെ ദൈവമുയർത്തുമെന്ന് പാട്ടിന്റെ ഈരടിപോലെ ദൈവസന്നിധിയിൽ നീ നിന്നെത്തന്നെ താഴ്ത്തുമ്പോൾ നിന്റെ ജീവിതത്തെ നൻമയിലേക്ക് ദൈവം ഉയർത്തും.

**ഗുണപാഠം:-** താണ നിലത്തേ നീരോടു... അവിടെ ദൈവം തുണ ചെയ്തു.

**സ്നേഹപൂർവ്വം തരകനച്ചൻ, തേവലക്കര.**



## കൂട്ടുകാരുടെ രചനകൾ





ജിത്തു വറുഗീസ്, ക്ലാസ്സ് VI, തിരുവല്ല

***വചനപാഠം...***

ക്രിസ്തുവിനോടു ചേരുവാൻ സ്നാനമേറ്റിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു.

(ഗലാ. 3:27)

# ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടും എം. ജി. ജോർജ്ജ് മുത്തൂറ്റും ട്രസ്റ്റിമാർ



ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്



എം. ജി. ജോർജ് മുത്തൂറ്റ്

മാർച്ച് 21–ന് പരുമലയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ മലങ്കര മെത്രാപ്പോലീത്തായുടെ കൂട്ടു ട്രസ്റ്റിമാരെ തെരഞ്ഞെടുത്തു. വൈദിക ട്രസ്റ്റിയായി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ടിനെയും അത്മായ ട്രസ്റ്റിയായി ശ്രീ. ജോർജ് മുത്തൂറ്റിനെയുമാണ് തെരഞ്ഞെടുത്തത്. 1995–ലെ സുപ്രീം കോടതി വിധിയും തുടർന്നുണ്ടായ ഭരണഘടനാ ഭേദഗതികളും വൈദിക–അല്മായ ട്രസ്റ്റിമാരുടെ കാലാവധി നിജപ്പെടുത്തിയതിനാലാണ് അഞ്ചു വർഷത്തേക്കു വീതം ഈ പുതിയ ഭരണസംവിധാനം. ഇതിൻ പ്രകാരം നിലവിൽ ട്രസ്റ്റിമാരായിരുന്ന ഫാ. ഡോ. ഒ. തോമസിന്റെയും, പി.സി. ഏബ്രഹാം പടിഞ്ഞാറേക്കരയുടെയും കാലാവധി അവസാനിച്ചു. അനുഭവ ജ്ഞാനവും, പാടവുമുള്ള ഒരു വ്യക്തി എന്നതിലുപരി വൈദിക സെമിനാരി അദ്ധ്യാപകൻ കൂടിയാണ് ഫാ. ഡോ. ഒ. തോമസ്. സഭാ ചരിത്രത്തിലെ സുദീർഘമായ ഒരു കാലയളവാണ് ശ്രീ. പി. സി. ഏബ്രഹാമിനും സ്വന്തം. ചരിത്ര മുഹൂർത്തങ്ങളിൽ ഇരുവരുടേയും സേവനങ്ങൾ അതുല്യമായിരുന്നു.

ഫാ. ജോൺസ് ഏബ്രഹാം, കോനാട്ടു മല്പാന്മാരുടെ ശൃംഖലയിലെ ഒരു കണ്ണിയാണ്. സെമിനാരി അദ്ധ്യാപകനും സുറിയാനി പണ്ഡിതനും. പുതിയ വൈദിക ട്രസ്റ്റിയെ കാത്തിരിക്കുന്നത് സഭയുടെ സമസ്ത മേഖലകളിലും സാന്നിദ്ധ്യവും പ്രവർത്തനവുമാണ്. പ്രത്യേകിച്ചു മാധ്യമരംഗങ്ങളിൽ. സഭയെ അടുത്തറിഞ്ഞ പാരമ്പര്യത്തിലെ ഒരംഗമെന്ന നിലയിൽ പ്രവർത്തന പാതകൾക്ക് എല്ലാ ഭാവുകങ്ങളും.

എം.ജി. ജോർജ് മുത്തൂറ്റ് വ്യവസായ പ്രമുഖനായ് ഡൽഹി ആസ്ഥാനമായുള്ള പല പ്രവർത്തനങ്ങളിലും സഭയെ അകമഴിഞ്ഞ് സഹായിച്ച വ്യക്തി. സഭയുടെ വികസിത അവികസിത മേഖലകൾ ഒരുപോലെ കണ്ടറിഞ്ഞ് പ്രവർത്തിക്കുന്ന ഉത്തരവാദിത്വം.

വൈദിക, അല്മായ ട്രസ്റ്റി സ്ഥാനങ്ങൾ ആലങ്കാരികമാണെന്ന് പറയപ്പെടുന്നുണ്ടെങ്കിലും. ഭരണ ഉത്തരവാദിത്വങ്ങൾപോലെ തന്നെ സാന്നിദ്ധ്യവും കർമ്മവും കൊണ്ട് സഭയിലും സമൂഹത്തിലുമുള്ള പ്രസക്തി ഏറിക്കൊണ്ടിരിക്കുന്ന സ്ഥാനമാനങ്ങളാണിവ.

2007 മാർച്ച് 21–ലെ അസോസിയേഷൻ പലതുകൊണ്ടും ശ്രദ്ധേയമായിരുന്നു. ഏറ്റവും കൂടുതൽ അംഗങ്ങൾ പങ്കെടുത്തു എന്നതു പ്രത്യേകം പരാമർശിക്കേണ്ടിയിരിക്കുന്നു. പ. ബാവായേയും മെത്രാപ്പോലീത്താമാരേയും സ്വീകരിച്ചുകൊണ്ടുള്ള യാത്ര സമ്മേളന വേദിയിൽ എത്തിച്ചേർന്നപ്പോൾ പ്രാർത്ഥനയോടുകൂടി യോഗ നടപടികൾ ആരംഭിച്ചു. സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ നോട്ടീസ് വായിച്ചു. തുടർന്ന് വിവിധ ഭദ്രാസനങ്ങളിലെ മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെ പേരുവിവരം സെക്രട്ടറി വായിക്കുകയും പ. ബാവാ അത് പ്രഖ്യാപിച്ച് ഉറപ്പിക്കുകയും ചെയ്തു. ഇലക്ഷൻ നടപടികളുടെ വരണാധികാരിയായി ചുമതല ലഭിച്ചത് ശ്രീമതി ഒ. പി. ശോശാമ്മ ഐ.എ.എസ്. നാണ്. ചരിത്രത്തിലാദ്യമായാണ് ഒരു സ്ത്രീ പ്രാതിനിധ്യം ഉണ്ടാകുന്നത്. തമിഴ്നാട് പ്രിൻസിപ്പൽ ലാന്റ് കമ്മീഷണറായ ശ്രീമതി ശോശാമ്മ ചീഫ് സെക്രട്ടറി പദവിയുള്ള ഐ.എ.എസ്. ഓഫീസറാണ്. നിരണം ഭദ്രാസന മാനേജിംഗ് കമ്മറ്റിയംഗം ശ്രീ. പ്രൊഫ. ഇ. ജേക്കബ് ജോൺ ഇലക്ഷൻ ക്രമീകരണങ്ങൾ വിശദമാക്കി.

വോട്ടിംഗിന് ഏകദേശം ഒരു മണിക്കൂറേ വേണ്ടിവന്നുള്ളു. വോട്ടെണ്ണലിനു ശേഷം വരണാധികാരി ഫലപ്രഖ്യാപനം നടത്തി. അതിനു ശേഷം ഭക്തി പ്രമേയം അനുമോദനവുമുണ്ടായിരുന്നു.

## മാനേജിംഗ് കമ്മറ്റി അംഗങ്ങൾ

**തിരുവനന്തപുരം ഭദ്രാസനം:–** ഫാ. കെ. കെ. തോമസ്, ഫാ. വർഗീസ്, കുഞ്ഞുകുഞ്ഞ്, ഐ. സി. ചെറിയാൻ, ജേക്കബ് ഡാനിയേൽ, ജി. സാംകുട്ടി, കോശി ഉമ്മൻ.

**കൊല്ലം ഭദ്രാസനം:–** ഫാ. പി. എം. ജോൺ, ഫാ. ജോർജ്ജ് വർഗീസ്, അഡ്വ. കുളങ്ങര മാത്യൂസ് കോശി,

മാത്യു ചെറിയാൻ, പ്രൊഫ. വൈ. ജോയി, പ്രൊഫ. ജോസ് വി. കോശി.

**തുമ്പമൺ ഭദ്രാസനം:-** ഫാ. കെ. ജി. ജോൺസൺ, ഫാ. വർഗീസ് മാത്യു, ഡോ. ജോർജ് ജോസഫ്, പ്രൊഫ. ജി. ജോൺ, പ്രൊഫ. ബാബു വർഗീസ്, കെ. ഒ. വർഗീസ്.

**ചെങ്ങന്നൂർ ഭദ്രാസനം:-** ഫാ. കെ. എസ്. സാമുവേൽ, ഫാ. തോമസ് തേക്കിൽ, അഡ്വ. വി. സി. ബാബു, ഏബ്രഹാം മാത്യു വീരപ്പള്ളി, സണ്ണി പുഞ്ചമണ്ണിൽ, ഡോ. ജിബി ജോർജ്ജ്.

**മാവേലിക്കര ഭദ്രാസനം:-** ഫാ. എബി ഫിലിപ്പ്, ഫാ. പി. ഡി. സ്ക്കറിയ, അഡ്വ. ജോസഫ് ജോൺ, വി. കെ. രാജൻ, അഡ്വ. കെ. കെ. തോമസ്, എസ്. തങ്കച്ചൻ കൊല്ലമല.

**നിരണം ഭദ്രാസനം:-** ഫാ. സി. കെ. കുര്യൻ, ഫാ. കുര്യൻ ഡാനിയേൽ, ഡോ. ഷാജി വർഗീസ്, അഡ്വ. ബിജു ഉമ്മൻ, അഡ്വ. ചെറിയാൻ വർഗീസ്, സജി അലക്സ്.

**കോട്ടയം ഭദ്രാസനം:-** ഫാ. ഐസക്ക് പി. ഡേവിഡ്, ഫാ. പി. യു. കുരുവിള, പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട്, സോബിച്ചൻ ഏബ്രഹാം, ചെറിയാൻ വർഗീസ്, എം.എം. സഖറിയ.

**കോട്ടയം സെൻട്രൽ ഭദ്രാസനം:-** ഫാ. കെ. എം. ഐസക്ക്, എ. കെ. ജോസഫ്, മാത്യു ജോൺ.

**ഇടുക്കി ഭദ്രാസനം:-** ഫാ. എം. സി. ഏബ്രഹാം, ഫാ. ബിജു ആൻഡ്രൂസ്, ശ്രീ സി. ജെ. ജേക്കബ്, ഡോ. രാജു ഫിലിപ്പ്, സാജൻ ജോർജ്ജ്.

**കണ്ടനാട് വെസ്റ്റ് ഭദ്രാസനം:-** ഫാ. എ.എം. മത്തായി, ഫാ. ഐസക്ക് മട്ടുമ്മേൽ, സാജു വർഗീസ്, പ്രൊഫ. ജേക്കബ് കെ. മാത്യു, റ്റി. പി. ജോർജ്ജ്, ജോസി ഐസക്.

**കണ്ടനാട് ഈസ്റ്റ് ഭദ്രാസനം:-** ഫാ. ഏലിയാസ് ചെറുകാട്ട്, ഫാ. മാത്യു ഏബ്രഹാം, പ്രൊഫ. ഡോ. എം. പി. മത്തായി, ബോസ് ഏബ്രഹാം, റ്റി. റ്റി. ജോയി, ശ്രീ. എം. പി. പൗലോസ്.

**അങ്കമാലി വെസ്റ്റ് ഭദ്രാസനം:-** വെരി. റവ. സി. കെ. ഐസക്ക് കോർഎപ്പിസ്ക്കോപ്പാ, മാത്യു ഏബ്രഹാം, ഏലിയാസ് ഐസക്ക്, എൽദോ പി.ഐ.

**അങ്കമാലി ഈസ്റ്റ് ഭദ്രാസനം:-** ഫാ. കെ. എസ്. സഖറിയ, ഏബ്രഹാം ഐസക്.

**കൊച്ചി ഭദ്രാസനം:-** ഫാ. ജോ ജോർജ്ജ്, ഫാ. ജോൺ പുലിക്കോട്ടിൽ, കെ. പി. പോൾസൺ, ബാബു സി. ജോർജ്ജ്, ജോൺ ചാലി, പി. കെ. തോമസ്.

**കുന്നംകുളം ഭദ്രാസനം:-** ഫാ. എൻ. പി. കുറിയാക്കോസ്, ഫാ. സ്റ്റീഫൻ ജോർജ്, റ്റി. വി. തമ്പി, തമ്പാൻ കെ. കുര്യൻ, റ്റി. സി. ഗീവർഗീസ്, കെ. വി. ഏബ്രഹാം.

**തൃശൂർ ഭദ്രാസനം:-** ഫാ. മാത്യു ജേക്കബ്, റ്റി.വി പൗലോസ്, ജിജു പി. വർഗീസ്.

**മലബാർ ഭദ്രാസനം:-** ഫാ. അലക്സാണ്ടർ സി.പി., ഫാ. തോമസ് കുര്യൻ, ആൻഡ്രൂസ് സി.സി., കെ. ഐ. ജേക്കബ്, ജേക്കബ് മാണി പി., തോമസ് കാവിൽ.

**സുൽത്താൻ ബത്തേരി ഭദ്രാസനം:-** ഫാ. സണ്ണി തോമസ്, ഫാ. രാജേഷ് കെ. ജോൺ, പൈലി വാതിയാട്ട്, അലക്സാണ്ടർ കളത്തിൽ, ഐജു മാത്യൂസ്, പ്രൊഫ. സണ്ണി മാത്യൂസ്.

**ക്നാനായ ഭദ്രാസനം:-** അഡ്വ. എ. ഇസ്സഡ്. ജേക്കബ്

**മദ്രാസ് ഭദ്രാസനം:-** വെരി. റവ. സാമുവേൽ ഇസ്രായേൽ റമ്പാൻ, ഫാ. ജോൺ തോമസ്, റോയി കെ. ജോർജ്ജ്, മാത്യു ഡി., സാം ചെറിയാൻ കാരുവേലി, ഈപ്പൻ സി.എ.

**ബോംബെ ഭദ്രാസനം:-** ഫാ. ജെയിംസ് പി. ജോൺ, ഫാ. കോശി അലക്സ് റ്റി., പി.ഡി. ബേബി, പി. ജി. ചാണ്ടി, എം. സി. സണ്ണി, ജോർജ് മാത്യു.

**കൽക്കട്ടാ ഭദ്രാസനം:-** ഫാ. ഏബ്രഹാം തോമസ്, ഫാ. രാജു തോമസ്, വി. സി. നൈനാൻ, ജേക്കബ്സ് കുറിയാക്കോസ്, ജോർജ്കുട്ടി, കുര്യൻ വർഗീസ്.

**ഡൽഹി ഭദ്രാസനം:-** ഫാ. എം. സി. പൗലോസ്, ഫാ. പി.എ. ഫിലിപ്പ്, എം. ജി. ജോർജ് മുത്തൂറ്റ്, ജോർജ്ജ് വർഗീസ് (UNI), കെ. റ്റി. ചാക്കോ (I.A.S.), വർഗീസ് കെ. വി.

**അമേരിക്ക ഭദ്രാസനം:-** വെരി. റവ. ഡോ. യോഹന്നാൻ ശങ്കരത്തിൽ കോർഎപ്പിസ്ക്കോപ്പാ, ഫാ. ജേക്കബ് ഫിലിപ്പ്, കോശി തോമസ്, ഫിലിപ്പ് ജോർജ്ജ്, ഫിലിപ്പോസ് ഫിലിപ്പ്, ഡോ. സഖറിയാ തോമസ്.

**കാനഡ-യു.കെ.-യൂറോപ്പ് ഭദ്രാസനം:-** ഫാ. ഡോ. എം.ഒ. ജോൺ, ഡോ. എം.എസ്. അലക്സാണ്ടർ, മാത് മാത്യൂസ്.

## മാനേജിംഗ് കമ്മറ്റിയിലേക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടവർ

ഫാ. ഡോ. കെ. എം. ജോർജ്, ഫാ. ഡോ വി. എം. ഏബ്രഹാം, ഫാ. സ്പെൻസർ കോശി, ഫാ. ടി. സി. ജോൺ മാവേലിക്കര, ഫാ. ജോൺ പോൾ (ചെങ്ങന്നൂർ), ഫാ. ഡോ. ഒ. തോമസ്, ഫാ. കെ എ. ഏബ്രഹാം, പി. സി. യോഹന്നാൻ റമ്പാൻ, ഫാ. പി. കെ. ഗീവർഗീസ് (നിരണം) ഫാ. ഷാജി മാത്യൂസ് (ഡൽഹി), പി. സി. ഏബ്രഹാം (കോട്ടയം സെൻട്രൽ), അഡ്വ. പി. ജി. ജേക്കബ് (കോട്ടയം) ഷാജി ഏബ്രഹാം (കുവൈറ്റ്), ജേക്കബ് മാത്യു (മലേഷ്യ), ഡീ. ജോർജ് പൂവത്തൂർ (യു.എസ്.എ.), ജോർജ് പോൾ (എറണാകുളം), ഡോ. തോമസ് ജോൺ മാമ്പ്ര (മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി), എ. കെ. തോമസ് (കൊല്ലം), പ്രൊഫ. ജേക്കബ് ജോൺ (തിരുവനന്തപുരം), കെ.ടി. ഇടിക്കുള (യു.എസ്.എ.), കെ.വി. ജേക്കബ് (എറണാകുളം) ഡോ. ടി. എ. ജോർജ് (എറണാകുളം) ഡോ. ടി. എ. ജോർജ് (തുമ്പമൺ), ഐ.സി. തമ്പാൻ (കോട്ടയം), പി. സി. ജോൺ പൈനുംമൂട്ടിൽ (തുമ്പമൺ) തോമസ് വർഗീസ് (ആലുവ തൃക്കുന്നത്തു സെമിനാരി), പി. കെ. പത്രോസ് (സ്ലീബാ ദാസ സമൂഹം), അഡ്വ. വി. കെ. കുര്യാക്കോസ് (ഇടുക്കി), പ്രൊഫ. ഇ. ജെ. ജോൺ (കോട്ടയം), ജോർജ് മത്തായി നൂറനാൽ (മലബാർ)



# വിശ്വാസപാഠം

## ഏകദൈവത്തിൽ എങ്ങനെയാണ് മൂന്ന് ആളത്വങ്ങൾ അടങ്ങിയിരിക്കുന്നത്?

**- സി. ഓ. ജോൺ, നൂറനാട്**

വി. ത്രിത്വം (ത്രീയേക ദൈവം) എന്നത് ക്രൈസ്തവ സഭയുടെ അടിസ്ഥാന വിശ്വാസ സത്യമാണ്. യഹൂദ-ക്രൈസ്തവ-മുസ്ലിം മതങ്ങൾ ഏകദൈവ വിശ്വാസം പുലർത്തുന്ന മതങ്ങളാണ്. എന്നാൽ മറ്റു രണ്ടു മതങ്ങളിൽ നിന്നു വ്യത്യസ്തമായി ക്രൈസ്തവസഭ ത്രീയേക ദൈവം എന്ന വിശ്വാസത്തിനാണ് ഊന്നൽ നൽകുന്നത്. അതായത്, ഒരു ദൈവം മൂന്ന് ആളത്വങ്ങളിൽ. (സാരാംശത്തിൽ ഒന്നായിരിക്കുന്ന പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ത്രീയേക ദൈവത്തിലുള്ള വിശ്വാസമാണ്.) ത്രിമൂർത്തി, സത്ചിത് ആനന്ദ തുടങ്ങി പല വിശ്വാസങ്ങൾ ഹൈന്ദവ മതത്തിലും മറ്റു പല മതങ്ങളിലുമുണ്ടെങ്കിലും ക്രൈസ്തവർ ത്രീയേക ദൈവത്തെക്കാണുന്നത് വളരെ വ്യത്യസ്തമായ ഒരു കാഴ്ചപ്പാടിലാണ്. വി. ത്രിത്വം നിത്യനായ ദൈവമാണ്. നിത്യനായ ദൈവം മൂന്നാളത്വങ്ങളിൽ അറിയപ്പെടുന്നു. വി. വേദപുസ്തകത്തിൽ ത്രിത്വം എന്ന വാക്കില്ലെങ്കിലും ത്രിത്വത്തെക്കുറിച്ചുള്ള സഭയുടെ കാഴ്ചപ്പാടുകൾ അതിൽ നിന്നുതന്നെ രൂപം കൊണ്ടതാണ്. ചില വേദവാക്യങ്ങൾ ഇവിടെ കുറിക്കാം:- പഴയനിയമത്തിൽ സാധാരണയായി ദൈവത്തിന് ഉപയോഗിച്ചിരിക്കുന്ന പദം 'ഏലോഹിം' ആണ്. അതു 'നാം' എന്ന അർത്ഥത്തിൽ ബഹുവചന രൂപമാണ്. ദൈവം ഏകവും ബഹുലവുമാണെന്ന ആശയം വി. വേദപുസ്തകത്തിൽ പല ഭാഗങ്ങളിലും ഉണ്ട്. ഉല്പത്തി 1:26; 3:22; 11:6-7; യെശയ്യ 6:8 വി. പൗലൂസിന്റെ ലേഖനങ്ങളിൽ ത്രിത്വത്തിലെ മൂന്നാളത്വങ്ങളെയും ഒരുമിച്ചു ചേർത്തു പരാമർശിക്കുന്ന വേദഭാഗങ്ങളിൽ ചിലത് 1 തെസ്സ. 5:18-19; 2 തെസ്സ. 2:13-14; 1 കൊരി. 2:10-16; 2 കൊരി. 1:21-22; റോമ. 5:1-11; ഗലാ. 3:11-14; കൊലോ. 1:6-8; എഫേസ്യ. 1:13-14; തീത്തോസ് 3:4-6 എന്നിവയാണ്.

വേദപുസ്തകത്തിൽ പിതാവിനെയും പുത്രനെയും പരിശുദ്ധാത്മാവിനെയും പരാമർശിച്ചിരിക്കുന്നത് ദൈവത്തിനു മാത്രം നൽകപ്പെടാവുന്ന ഗുണങ്ങൾ ഉള്ള നിലയിലാണ്. പിതാവും പുത്രനും പരിശുദ്ധ റൂഹായും ദൈവമാണ്. ദൈവങ്ങൾ അല്ല. യേശുക്രിസ്തു ദൈവമാണെന്നു പറയുന്ന ഭാഗങ്ങൾ: എബ്രായർ 13:8; വെളിപാട് 22:13; പരിശുദ്ധ റൂഹാ ദൈവമാണെന്ന് കാണിക്കുന്ന വാക്യം: എബ്രായ 9:14. പിതാവും പുത്രനും പരിശുദ്ധ റൂഹായും ഒന്നായിരിക്കുന്ന ദൈവമാണെന്ന് ക്രിസ്തുവിന്റെ വചനം തെളിയിക്കുന്നു. മത്തായി 28:19; "നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ..." 'നാമത്തിൽ' എന്നാണ്; 'നാമങ്ങളിൽ' എന്നല്ല ഉപയോഗിച്ചിരിക്കുന്നത്.

ദൈവം ഒന്നാണെന്നും മൂന്നാളത്വങ്ങളാണെന്നും സഭ വിശ്വസിക്കുന്നുവെങ്കിലും തൃപ്തികരമായ ഒരു വിശദീകരണം ആർക്കും നൽകാൻ കഴിഞ്ഞിട്ടില്ല എന്നതാണ് യാഥാർത്ഥ്യം. സൃഷ്ടിയെക്കുറിച്ച് തൃപ്തികരമായ ഉത്തരങ്ങൾ കണ്ടെത്തുവാൻ കഴിയാത്ത നമുക്ക് സൃഷ്ടാവിനെക്കുറിച്ച് വ്യക്തമായ ഉത്തരങ്ങൾ വേണമെന്ന് ആഗ്രഹിക്കുവാൻ നിർവ്വാഹമില്ലല്ലോ! ത്രിയേക ദൈവം എന്ന അടിസ്ഥാന വിശ്വാസ സത്യം നമുക്ക് രഹസ്യമായി തന്നെ നിൽക്കട്ടെ! അതാണ് നല്ലതും!

**- ജെ. പി.**



അജി വർഗീസ്, ബത്തേരി

ചെറുകഥ



വിചാരണയ്ക്കിടയിൽ തന്റെ കൈകളിലെത്തിയ ആ കുറിപ്പ് ഗവർണ്ണർ തുറന്നു നോക്കി.

'എന്റെ ഭർത്താവും റോമൻ ഗവർണ്ണറുമായ പീലാത്തോസിന്, ആ നീതിമാന്റെ കാര്യത്തിൽ ഇടപെടരുത്, അവൻ നിമിത്തം ഇന്ന് സ്വപ്നത്തിൽ വളരെ കഷ്ടം സഹിച്ചു'

എന്ന്
**വിധേയപൂർവ്വം,**
**ക്ളോഡിയ പ്രോകുള**

# സ്വപ്നത്തിന്റെ നിറം ചുവപ്പ്

പത്തിണമുയർത്തി നൃത്തമാടുന്ന പാമ്പുകൾ, ഒന്നിച്ച് ഇത്രയധികം പാമ്പുകളെ ഇതിനുമുമ്പൊരിക്കലും കണ്ടിട്ടില്ല. പരസ്പരം കെട്ടുപിണഞ്ഞ് കുത്തിമറിയുന്ന പാമ്പിൻകൂട്ടത്തിൽ നിന്നും വലിയൊരെണ്ണം സീൽക്കാര ശബ്ദത്തോടെ അലറുന്ന സിംഹമായ് പാഞ്ഞടുക്കുന്നു. അവയ്ക്കു പിറകിലായി കൂർത്ത കൊമ്പുകളുള്ള കാളക്കൂറ്റൻമാർ, അതിനുമപ്പുറത്തായി കിതച്ചുകൊണ്ട് തീക്ഷ്ണമായ നോട്ടത്തോടെ ഓടിയടുക്കുന്ന കാട്ടുനായ്ക്കൾ. മെഴുകുപോലെ ഉരുകിയ ഹൃദയവും തളർന്ന കാലുകളും കൊണ്ട് രക്ഷപ്പെടാനാകാതെ ഈ ഭീകര ദൃശ്യത്തിൽ മനസുമരവിക്കവെ ഒന്നുറക്കെ നിലവിളിക്കണമെന്നാഗ്രഹിച്ചെങ്കിലും നാവ് അണ്ണാക്കിനോട് പറ്റിയിരിക്കുന്നതിനാൽ ശബ്ദം തൊണ്ടയിൽ കുരുങ്ങിക്കിടന്നു. അപ്രതീക്ഷിതമായി അതാ ഒരാൾ ഇവയ്ക്കിടയിലൂടെ നടന്നു വരുന്നു. അവൻ കയറ്റം കയറുകയായിരുന്നെങ്കിലും കയറിവരുന്നതിന്റെ ആയാസത്തെ നടത്തത്തിന്റെ ആകർഷണീയതകൊണ്ട് അതൊരു അനായാസ പ്രവർത്തിയാക്കിയിരിക്കുന്നു. കാറ്റിനെ ശാസിച്ചുകൊണ്ട് കടലിലൂടെ നടന്നുനീങ്ങിയ അതേ താളാത്മകത. ഇരു കരങ്ങളിലും സാന്ത്വനസംഗീതമായി വായുവിനെ ചലിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇളകിയാടുന്ന തലമുടിയിഴകളെ തടവിനേരെയാക്കുമ്പോൾ അവയെ ചലനാത്മകമാക്കിയ ഇളംകാറ്റിനുപോലും അസ്വാസ്ഥ്യമുണ്ടാകരുതെന്ന് നിർബന്ധമുള്ളതുപോലെ. വിശാലമായ നെറ്റിത്തടത്തിൽ നിന്നുമുതിർന്നുവീണ വിയർപ്പു കണങ്ങൾ നീണ്ട നാസികയിലൂടെ സ്ഫടികഗോളങ്ങളായി ഉതിർന്നുവീണുകൊണ്ടിരുന്നു. ഗോതമ്പുനിറമുള്ള ആ മുഖത്തെ ഭാവങ്ങൾ വായനകൾക്ക് അതീതമായിരുന്നു. പാലുകൊണ്ടുകഴുകി ചേർത്തു പതിപ്പിച്ച കണ്ണുകൾ നീർത്തോടുകളുടെ അരികത്തുള്ള പ്രാവുകൾക്ക് സമമായിരുന്നു. അവന്റെ നോട്ടം ഉള്ളിലേയ്ക്കാഴ്ന്നിറങ്ങി പൂർവ്വ പാപങ്ങൾ ചികയുകയാണെന്നറിവ് ആശങ്കയുടെ വിത്തുകളായി മനസിൽ സുഷിരങ്ങൾ തീർക്കവെ ആ രൂപം മാഞ്ഞുപോയി, ഊഷരഭൂമിയിലുതിർന്നു വീണില്ലാതെയാകുന്നൊരു നീർത്തുള്ളിപോലെ. ഈ വിസ്മയക്കാഴ്ചയിൽ മനസൊരു തൂവൽപോലെ ഒഴുകികൊണ്ടിരുന്നപ്പോൾ വെള്ളിയാഴ്ചയുടെ പ്രഭാതം നാഴികമണിയിൽ അഞ്ചുതവണ മുട്ടിയുണർന്നു. കണ്ടത് ഒരു സ്വപ്നമാണെന്ന് തിരിച്ചറിയാനും ബോധാവസ്ഥയിലേക്ക് മടങ്ങിവരാനും പിന്നെയും സമയമെടുത്തു.

ആ വിസ്മയക്കാഴ്ചയെ ഒരു പുനർവായനയ്ക്കായി ആവുന്നത്ര ഒരുക്കിയെടുത്തെങ്കിലും ഒരിക്കൽക്കൂടി അവ ശരിയായ ക്രമത്തിൽ പുനരവതരിച്ചില്ല. സ്വപ്നങ്ങൾ ഒരിക്കലും പുനർജനിക്കാറില്ലെന്നാശ്വസിക്കാനാണ് മനസ് ആഗ്രഹിച്ചതെങ്കിലും കടുത്ത അസ്വസ്ഥതയാണ് ആ സ്വപ്നം സമ്മാനിച്ചത്. 'സ്വപ്നങ്ങൾ സത്യമാവുമോ?' ദാസിമാരിൽ നിന്നും ലഭിച്ച യഹൂദമത ഗ്രന്ഥങ്ങളിലെ ചില സ്വപ്നസന്ദർഭങ്ങൾ ഓർത്തുപോയി. ഒരു കറ്റ മറ്റു കറ്റകളെ ബഹുമാനപുരസരം നമസ്കരിക്കുന്നതും സൂര്യനക്ഷത്രാദികളുടെ കുമ്പിടലും മനസിൽ ചിത്രങ്ങളായി. എന്തായാലും 'തോറ' പഠിച്ചത് ഉപകാരമായി. ഒരു താരതമ്യത്തിനവ ഉപകരിച്ചല്ലോ?

സ്വപ്നം നൽകിയ അസ്വസ്ഥതയെ അക്ഷരങ്ങളാക്കാനായി എഴുത്തുപലകയ്ക്കരുകിലെത്തി എഴുത്താണി കൈയ്യിലെടുത്തപ്പോൾ വിളിക്കാത്ത അതിഥിയായെത്തിയ യുക്തിബോധം പറഞ്ഞു 'നീ എന്ത് അവിവേകമാണീ കാണിക്കുന്നത്? റോമൻ നിയമസംഹിതയിൽ ഇടപെടുകയോ? ബാല്യം മുതൽ റോമൻ നിയമമറിഞ്ഞു വളർന്നു വന്നൊരു പ്രഭുകുടുംബിനിക്കു ചേർന്ന പണിയാണോയിത്?' യുക്തിയും ആത്മപ്രേരണയും തമ്മിലുള്ള വാദപ്രതിവാദം മനസിനെ ഒരു കോടതിമുറിയാക്കവേ അവളെഴുന്നേറ്റു ജനലിരികത്തേയ്ക്കു നീങ്ങി നിന്നു. തുറന്നിട്ട ജനലിലൂടെ കടന്നു കയറിയ തണുത്തകാറ്റ് ഭൂതകാലത്തിന്റെ വാതായനങ്ങളെ തട്ടിതുറന്നു.

കഴിഞ്ഞ നാലുവർഷങ്ങൾ! അവ ഘടികാരം നിലച്ചു പോയ നാലുയുഗങ്ങളായിരുന്നു. കാലത്തിന്റെ നീളത്തെ സമയത്തിന്റെ കണക്കു കൊണ്ട് തിട്ടപ്പെടുത്തുന്നതിന്റെ യുക്തിയില്ലായ്മ ബോധ്യമായ നാളുകളായിരുന്നു അവ. ഭർത്താവിനു സ്ഥലമാറ്റം കിട്ടി ഹെറോദോവിന്റെ പ്രൗഢഗംഭീരമായ കൊട്ടാരത്തിൽ താമസമാരംഭിച്ചപ്പോൾ ഒരുപാട് പ്രതീക്ഷകളുണ്ടായിരുന്നു. എന്നാൽ സംഭവിച്ചതോ? റോമൻ സംസ്ക്കാരവും യഹൂദ സംസ്ക്കാരവും, ചേരുംപടി ചേർക്കാനാകില്ല. യഹൂദന്റെ വിപ്ലവചിന്തകളെ അടിച്ചൊതുക്കി പകരം റോമൻ വിശ്വാസത്തെ പുനസ്ഥാപിക്കാൻ വ്യഥാപരിശ്രമം നടത്തുന്ന തന്റെ ഭർത്താവ്, ഔദ്യോഗിക ജീവിതത്തിൽ അതിവേഗതയിൽ ഇല്ലാതെയാകുന്നത് സമയത്തോടൊപ്പം സ്ഥാനം കൂടിയാണെന്നറിവ് സമ്മാനിച്ചത് ഏകാന്തതയായിരുന്നു. സ്ഥാനമാനങ്ങൾക്കായി അദ്ദേഹം വഴിവിട്ടുസഞ്ചരിക്കുകകൂടി ചെയ്യുന്നുണ്ടെന്നറിവ് മനസ് തകർത്തുകളഞ്ഞു. കൊട്ടാരജീവിതത്തിന്റെ ഈ മനംമടുപ്പിക്കുന്ന വിരസതയിലേക്കാണ് യഹൂദദാസിയായ സൂസന്ന സുഹൃത്തായി കടന്നു കയറിയത്. വിടർന്ന കണ്ണുകളുള്ള സൂസന്നയ്ക്ക് അസാധാരണ ആകർഷകത്വമുണ്ടായിരുന്നു. എപ്പോഴും എന്തെങ്കിലും പറയുകയോ ചെയ്യുകയോ ചെയ്തുകൊണ്ടിരിക്കുന്ന അവളൊരു ഊർജസ്രോതസായിരുന്നു. ദേവീദേവൻമാരെ ആരാധിക്കുന്ന റോമൻ മതസംസ്ക്കാരത്തിൽനിന്നും വിഭിന്നമായ യഹൂദമതത്തിന്റെ ആശയലോകം തുറന്നു നൽകിയത് യഹൂദദാസിയായ സൂസന്നയായിരുന്നു. നിത്യനായ ദൈവം മനുഷ്യനോട് ഇടപെടുന്നതും, ഏകദൈവവിശ്വാസത്തിന്റെ കാണാപ്പുറങ്ങളും, വിഗ്രഹങ്ങളോടും ആൾദൈവങ്ങളോടുമുള്ള യഹൂദമതവിശ്വാസത്തിന്റെ സ്ഥായിയായ എതിർപ്പുകളും വരണ്ടുണങ്ങിയ തന്റെ മനസിൽ മഴയായി പെയ്തിറങ്ങി. നനഞ്ഞുകുതിർന്ന ആ മനസ്സിലേയ്ക്കാണ് യേശുവെന്ന യഹൂദറബ്ബിയെ വിത്തുകളായി സൂസന്ന പാകിയത്. അവളുടെ വായിൽ നിന്നും യേശുവിനെക്കുറിച്ചുള്ള വാക്കുകളുടെ ജലപ്രവാഹം നദിയായി ഒഴുകിയത് തന്റെ ഹൃദയത്തിലേയ്ക്കായിരുന്നു. വാക്കുകളിൽ മൂറിൻ തൈലത്തിന്റെ സുഗന്ധമുയർത്തുന്ന, ശബ്ദം കൊണ്ട് മാൻപേടകളെ പ്രസവിപ്പിക്കുന്ന, ലെബാനോനിലെ ദേവദാരുപോലെ വെൺമയും ചുവപ്പുമുള്ളവനെ ഒന്നു കാണാൻ അന്നു മുതലേ മനസു പിടച്ചിരുന്നു.

കഴിഞ്ഞ പെസഹാ പെരുനാളിനായി താനൊരു യഹൂദ പെൺകുട്ടിയെപോലെ കാത്തിരുന്നത് എന്തിനാണ്? പെസഹായ്ക്ക് തന്റെ ഭർത്താവിന്റെ സാന്നിദ്ധ്യം രണ്ടാഴ്ച യെരുശലേമിൽ നിർബന്ധമായിരുന്നതിനാൽ അദ്ദേഹത്തോടൊപ്പം താനും അവിടെയെത്തി. 'യജമാനത്തി, യേശുവും ശിഷ്യൻമാരും ഗലീലയിൽ നിന്നും യെരുശലേമിൽ പെസഹാ പെരുനാളിനുവരുമെന്ന സൂസന്നയുടെ വാക്കുകൾ സത്യമായി ഭവിക്കണേയെന്ന് ദേവാലയത്തിന്റെ പ്രാകാരങ്ങളിൽ മുട്ടുകുത്തി പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോഴാണ് ഒരു വലിയ ആരവം കേട്ടത്. ഒരു ജനക്കൂട്ടം ഘോഷയാത്രയായി പരിണമിച്ചുകൊണ്ടിരിക്കവെ 'ഹോശന്ന ഹോശന്ന' എന്ന ആർപ്പുവിളികൾ മുഴങ്ങുന്നു. കുട്ടികൾ ഈ യാത്രയെ ഈന്തപ്പനയോലകൾക്കൊണ്ടും വസ്ത്രങ്ങളാലും അവരുടെ ഒരുത്സവമാക്കി. ഒരു കഴുതകുട്ടിയുടെ പുറത്ത് പ്രകാശഗോപുരം കണക്കെ യേശു എന്ന യഹൂദ റബ്ബി. സ്വപ്നത്തിൽ കണ്ട കണ്ണുകളെ ആദ്യം കണ്ട നിമിഷം. അപ്പോഴോർത്തത് ഒരു യഹൂദ പ്രവചനവാക്യമായിരുന്നു. 'നിന്റെ രാജാവ് വാഹനമൃഗത്തിന്മേൽ കയറിവരുന്നു.'....... 'നിന്റെ രാജാവ്'.... മഞ്ഞുരുകി.... സമുദ്രത്തിലേക്ക്....

ഓർമ്മകളുടെ ഓട്ടപ്രദക്ഷിണത്തിന് വിരാമമിട്ടുകൊണ്ടവൾ ഒരിക്കൽക്കൂടി എഴുത്തുപലക കൈയ്യിലെടുത്തു. എഴുതിയേപറ്റൂ. ഉൾപ്രേരണകളെ തടയാൻ യുക്തിബോധത്തിനാകില്ല. നാഴികമണി ഏഴടിച്ചു കൊണ്ട് വെള്ളിയാഴ്ചയുടെ പ്രഭാതകിരണങ്ങൾക്ക് സ്വാഗതമോതി. എഴുത്താരംഭിക്കുന്നതിനു മുൻപ് അപ്രതീക്ഷിതമായി കൊട്ടാരവളപ്പിൽ നിന്നും ഒരാരവമുയർന്നുകേട്ടു. ശബ്ദങ്ങളുടെ ഉറവിടകാരണമന്വേഷിക്കാനായി എഴുന്നേറ്റപ്പോൾ കണ്ടത് കരഞ്ഞുകലങ്ങിയ കണ്ണുകളുമായി പടികയറിവരുന്ന സൂസന്നെയെയാണ്. 'യേശുവിനെ ബന്ധനസ്ഥനാക്കി ന്യായവി

സ്താരത്തിനായി കൊട്ടാരത്തിൽ കൊണ്ടുവന്നിരിക്കുന്നു' പരിചാരികയിൽ നിന്നും പതറിയ ശബ്ദം അടർന്നുവീണു. വാതിൽ തുറന്നു താഴോട്ടു നോക്കിയപ്പോൾ കണ്ട കാഴ്ച. അവനെ ക്രൂശിക്കണമെന്നാക്രോശിക്കുന്ന ജനക്കൂട്ടത്തിന്റെയും സന്നദ്രീസംഘത്തിന്റെയും നടുവിൽ യേശു. കാട്ടുമരങ്ങൾക്കിടയിലെ നാരകം പോലെ. റോമൻ ഭരണത്തിനുകീഴിൽ സ്വയം ശിക്ഷ നടപ്പാക്കുവാൻ അധികാരമില്ലാത്തതിനാൽ ഗവർണ്ണറായ പീലാത്തോസിന്റെ വാക്കുകൾക്കായി അക്ഷമയോടെ കാത്തിരിക്കുന്ന ആ ജനക്കൂട്ടത്തിനിടയിൽ ആ നീതി സൂര്യൻ കത്തിജ്വലിച്ചുകൊണ്ടിരുന്നു. യേശുവിന്റെ ആ നിൽപ്പ്.. റോമിലെ ഒരു കോടതിമുറിയിലും ഇത്ര രാജശോഭയോടെ ഒരാളും നിന്നിട്ടില്ല. ആരോപണങ്ങൾ പെരുംമഴയായ് പെയ്തിറങ്ങുമ്പോഴും ആ മുഖത്ത് നിശബ്ദത നിശബ്ദമായി നിലനിന്നു. കുറ്റവാളിയുടെ കുനിഞ്ഞ മുഖമല്ലായിരുന്നു അത് പ്രത്യുത സത്യവാന്റെ ഉയർന്ന ശിരസായിരുന്നു. ദുഷ്ടന്മാരുടെ മുമ്പിൽ കടിഞ്ഞാണിട്ടുകാത്തു വച്ച ആ വായിൽ നിന്നും മൗനം സത്യമായൊഴുകിക്കൊണ്ടിരുന്നു. രോമം മുറിച്ചു മാറ്റിക്കൊണ്ടിരിക്കെ അതു ചെയ്തു കൊണ്ടിരിക്കുന്നവർക്ക് അലോസരമുണ്ടാകരുതെന്ന നിർബന്ധഭാവം കൊല്ലുവാൻ കൊണ്ടുപോകുന്ന ആ കുഞ്ഞാടിനുണ്ടായിരുന്നു.

ഈ മൗനത്തിന്റെ അർത്ഥം നിഷേധാത്മകമായി വ്യാഖ്യാനിയ്ക്കപ്പെടുമോ? പീലാത്തോസിന്റെ ഭീരുത്വം സത്യത്തെ അട്ടിമറിയ്ക്കുമോ? ചോദ്യങ്ങൾ ആശങ്കകളായി രൂപം മാറിയപ്പോൾ ഹൃദയമിടിച്ച് ഉച്ചാവസ്ഥയിലായി. ഔന്നത്യത്തിന്റെ ഈ ആൾരൂപം ഒരു ഹെർമ്മോൻ പർവ്വതമാകുകയും, ആക്രോശിക്കുന്നവർ ഒരുറുമ്പിൻ കൂട്ടമായി പരിണമിക്കുന്നതും, പീലാത്തോസിന്റെ സിംഹാസനത്തിന്റെ ഇരുൾ പരക്കുന്നതും അവൾ കണ്ടു. ജനത്തിന്റെ ആഗ്രഹമനിസരിച്ച് പീലാത്തോസ് ഈ റബിയെ കുരിശുമരണത്തിനുവിധിക്കുമോ? ചരിത്രത്തിലെ ഏറ്റവും വലിയ ചതി ഈ കൊട്ടാരവളപ്പിൽ അരങ്ങേറുമോ? ചോദ്യങ്ങൾ ശരങ്ങളാകവെ അവൾ തിരിഞ്ഞോടി.

എഴുത്തുപലകയിൽ അക്ഷരങ്ങൾ അഗ്നിയായി....ജ്വലിക്കുന്ന ആത്മാവായി... ജീവിപ്പിക്കുന്ന സത്യമായി... പ്രതികരണത്തിന്റെ സത്യപ്രതീകമായി...ചോരതുള്ളികളായി വാർന്നു വീണു.

വിചാരണയ്ക്കിടയിൽ തന്റെ കൈകളിലെത്തിയ ആ കുറിപ്പ് ഗവർണ്ണർ തുറന്നു നോക്കി. 'എന്റെ ഭർത്താവും റോമൻ ഗവർണ്ണറുമായ പീലാത്തോസിന്, ആ നീതിമാന്റെ കാര്യത്തിൽ ഇടപെടരുത്, അവൻ നിമിത്തം ഇന്ന് സ്വപ്നത്തിൽ വളരെ കഷ്ടം സഹിച്ചു'

എന്ന് വിധേയപൂർവ്വം,
ക്ളോഡിയ പ്രോകുള. ❖




# BIBLE STUDY PUZZLE 49




ജോഷി ബി. ജോൺ, മണപ്പള്ളി



## വലത്തോട്ട്

1. മരിക്കത്തക്ക രോഗം ബാധിച്ചിട്ടും യഹോവ സൗഖ്യം നൽകിയ രാജാവ് (ദിന) (6)
3. കർത്താവിന്റെ രഹസ്യ ശിഷ്യൻ യോസേഫിന്റെ നാട് (4)
6. ആക്രമിക്കാൻ വന്ന അശൂർ രാജാവിന് ഉപഹാരം നൽകി സ്വയം രക്ഷിച്ച യിസ്രായേൽ രാജാവ് (3)
7. അഗ്രിപ്പാവും ഭാര്യയും വന്ദനം ചെയ്യാൻ വന്ന ദേശാധിപതി (4)
9. അലങ്കാരനഗരം (3)
10. അത്തിപ്പഴത്തിന്റെ വീട് (4)
11. യോനാഥാൻ ഫെലിസ്ത്യരെ തുരത്തിയ വഴിയുള്ള വടക്കുവശത്തെ കുത്തനെയുള്ള പാറ (3)
13. രക്ത നിലം (5)
14. ശേഖേമിൽ ഗാലുമായുള്ള യുദ്ധത്തിനു വന്ന അബീമേലെക് താമസിച്ച ഇടം (3)
15. തേരഹിന്റെ പിതാവ് (3)
17. ഒലിവ് മലയ്ക്കരികെ കർത്താവ് പ്രാർത്ഥിച്ച തോട്ടം (5)
18. 'വഴിപാട്' എന്ന് അർത്ഥം (4)
20. പലതിനെചൊല്ലി വിചാരപ്പെടും മനം കലങ്ങിയും ഇരുന്നവൾ (3)
21. 'ദൈവത്തിനു പ്രിയനായവൻ; ലൂക്കോസിന്റെ സ്നേഹിതൻ (5)
23. ശൗലിന്റെ ഭാര്യ അഹീനോവമിന്റെ പിതാവ് (4)
26. ന്യായാധിപനായ ഗിദെയോന്റെ ആദ്യ ജാതൻ (3)
27. മോവാബ് രാജാവ് ബാലാക്കിന്റെ പിതാവ് (3)
28. ശിംശോന്റെ പിതാവ് (3)
29. "നീ ഭൂമിയിൽ ഉഴലുന്നവൻ ആകും" ആര്?
30. കുടുംബത്തോടൊപ്പം കർത്താവിൽ വിശ്വസിച്ച പള്ളി പ്രമാണി (4)
31. വലിയതും നിലനിൽക്കുന്നതുമായ വരം (3)

## താഴോട്ട്

1. യിസ്രായേൽ രാജാവെന്നു കരുതി അരാമ്യർ കൊല്ലാൻ തുനിഞ്ഞ യെഹൂദ രാജാവ് (5)
2. പൗരസ്ത്യരുടെ പിതാവ്; നോഹയുടെ മകൻ (3)
4. ശൗലിന്റെ വെപ്പാട്ടി (3)
5. ശിംശോന് യഹോവയുടെ ആത്മാവ് ലഭിച്ച സ്ഥലം (5)
6. രണ്ടുകാലും മുടന്തുള്ളവനായിരുന്ന രാജകുമാരൻ (5)
8. അബ്രഹാമിന്റെ അനുജൻ നാഹോരിന്റെ വെപ്പാട്ടി (3)
12. നല്ല മനസാക്ഷി തള്ളിക്കളഞ്ഞ് വിശ്വാസം ത്യജിച്ചെന്ന് പൗലോസ് പറയുന്നവരിൽ ഒരുവൻ (5)
13. ന്യായാധിപൻ ശംഗറിന്റെ പിതാവ് (3)
16. മനശെ ഗോത്രത്തിനു ലഭിച്ച അവകാശ ദേശത്തിന്റെ അതിര് (5)
17. ശൗലിനെ (പൗലോസ്) മോശയുടെ ന്യായപ്രമാണം പഠിപ്പിച്ചവൻ (5)
19. ഭിന്നഭാഷകൾ ഉണ്ടായ സ്ഥലം (3)
22. അന്ത്രയോസ്-പത്രോസുമാരുടെ നാട്ടുകാരനായ മൂന്നാമത്തെ ശിഷ്യൻ (4)
24. ദ്രവ്യം, ധനം, ആഗ്രഹം എന്നൊക്കെ അർത്ഥം: ദൈവത്തിന്റെ എതിരാളി (3)
25. പൗലോസിന്റെ സ്നേഹിതനായിരുന്നവൻ; ലോകമോഹത്താൽ വിട്ടുപോയവൻ (3)

## പദപ്രശ്നം-47 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ, കോട്ടയം
2. മറിയാമ്മ വർഗീസ് ദുൻഗർപൂർ, രാജസ്ഥാൻ
3. പൊന്നമ്മ ജോയി, ഭരണിക്കാവ്, കറ്റാനം

4. മേരി തോമസ്, പട്ടാഴി, കൊല്ലം; 5. ആലീസ് ഫിലിപ് മേലുകര, കോഴഞ്ചേരി; 6. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡുപ്; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 9. മോളി മാത്യു, നാരങ്ങാനം; 10. ലീലാമ്മ തങ്കച്ചൻ, ചെറിയനാട്; 11. അമ്മിണി കോശി, നാരങ്ങാനം; 12. സൂസമ്മ മാത്യു, നാരങ്ങാനം; 13. ആലീസ് വർഗീസ്, ചമ്പക്കര; 14. ഓമന ചാക്കോ, നിരണം; 15. സഖറിയ പനയ്ക്കാമറ്റം, നിരണം; 16. വത്സമ്മ ഫിലിപ്, ഭോപാൽ; 17. റോസമ്മ ജോർജ്, കൊൽക്കത്ത; 18. വി. സി. തൈനാൻ, നാഗ്പൂർ; 19. ഏലിയാമ്മ ഗീവർ, കുന്നംകുളം; 20. സാറാമ്മ വർഗീസ്, നിരണം; 21. ജെയ്നമ്മ മാത്യു, തോലശേരി, തിരുവല്ല; 22. സൂസമ്മ തങ്കൻ, ഭാണ്ഡുപ്; 23. എലിസബത്ത് മാത്യു, കൊൽക്കത്ത; 24. അമ്മിണി മാത്യു, ഭോപാൽ; 25. ഡെയ്സി മാത്യു, നിരണം നടുവിൽ; 26. ലൂസി അലക്സാണ്ടർ, ചെന്നൈ; 27. സൂസമ്മ പി.എ. കരീപ്ര, കൊല്ലം; 28. വി. എ. തോമസ്, കറ്റാനം; 29. മേരിക്കുട്ടി അലക്സാണ്ടർ, തിരു-11; 30. എലിസബത്ത് ചെറിയാൻ, നിരണം; 31. റെയ്ചൽ അലക്സാണ്ടർ, പൂനെ; 32. സാറാമ്മ തമ്പി, കോയമ്പത്തൂർ; 33. ഏലിയാമ്മ വർഗീസ്, ബാംഗ്ലൂർ; 34. നിതിൻ മാത്യു, മംഗലാപുരം; 35. ലിസി വർഗീസ്, തിരുവല്ല; 36. മിനി ഷിജു, കോഴഞ്ചേരി; 37. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 38. ലിസിയമ്മ വർഗീസ്, കാൺപൂർ; 39. അന്നമ്മ ജോൺ തെക്കേമല; 40. സൂസമ്മ ചാക്കോ, കുടശനാട്; 41. അഞ്ജു ഫിലോമോൻ, തിരുവല്ല; 42. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 43. അന്നമ്മ തോമസ്, നരിയാപുരം; 44. കുമാരി കെ. ചാക്കോ, തിരു-4; 45. ബേബി വർഗീസ്, പെരിങ്ങര; 46. ശോശാമ്മ തോമസ്, കൈതക്കോട്, കൊല്ലം; 47. സൂസമ്മ രാജൻ, കൊൽക്കത്ത; 48. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 49. ചിന്നമ്മ ജോൺ, തിരു-11; 50. ലീലാമ്മ കുര്യൻ, ഹൈദരാബാദ്; 51. ഏലിയാമ്മ പൗലോസ്, വയനാട്; 52. ടി. സി. മാത്തപ്പൻ, കുന്നംകുളം; 53. സുചിത്ര സോബി, പാലക്കാട്; 54. ലൈല പോൾ, നന്തൻകോട്; 55. ഏലിയാമ്മ ജോർജ്, മിറാ റോഡ്, മുംബയ്; 56. റെയ്ചൽ മത്തായിക്കുട്ടി പുതുശേരി; 57. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 58. അമ്മിണി സഖറിയ, പഴഞ്ഞി, തൃശൂർ; 59. ശോശാമ്മ എബ്രഹാം, ചെന്നൈ; 60. റാഹേലമ്മ തോമസ്, തുവയൂർ; 61. ഓമന രാജൻ, ഹൈദരാബാദ്; 62. എ. കെ. വർഗീസ് അറുന്നൂറ്റി മംഗലം; 63. രഞ്ജിനി റജി, കളമശേരി; 64. ഗ്രേസിക്കുട്ടി, നെടുമാവ്, കോട്ടയം; 65. ഏലിയാമ്മ തോമസ്, നിരണം; 66. സൂസമ്മ ഇടിക്കുള, പൂനെ; 67. ഏലിയാമ്മ ഐസക്, പുത്തൂർ; 68. ഏലമ്മ എബ്രഹാം, കളമശേരി; 69. മോളി ജോൺ, മല്ലപ്പള്ളി വടക്ക്.

(ഒരുത്തരം മാത്രം തെറ്റിയവർ: തങ്കമ്മ ചാക്കോ, ന്യൂഡെൽഹി, കെ. കെ. എബ്രഹാം പനയമ്പാല, കെ. ജോസഫ് എനാത്ത്).

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)
(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.,
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി : 10-05-2007

## പദപ്രശ്നം - 47, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 യ | ഹോ | വ | 2 ശ | ഫാ | 3 ത്ത | 4 ഗി | ദെ | 5 യോ | ൻ |
| 6 ഹ | 7 നാ | നി | മൂ | 8 ഏ | ർ | ലെ | 9 ശേ | ഹ | 10 സി |
| 11 സീ | ഹോ | ൻ | വേ | 12 യോ | ശീ | യാ | വ് | നാ | ദെ |
| ബെ | ർ | 13 ഏ | ൽ | ക്കോ | ശ് | ദ് | 14 ന | ൻ | ക്കി |
| ൽ | 15 യെ | ല്ലാ | 16 ന | 17 പ | 18 ത്ത | ബീ | ഥ | 19 ക | യാ |
| 20 ഫ | രി | ശീ | യ | ർ | 21 യോ | 22 ഹ | ന | ന്നാ | വ് |
| 23 ര | ഹോ | ബ് | 24 രാ | ശ | 25 ബെ | മ്മി | യേ | വ്ര | 26 അ |
| ഹ് | 27 ശ | ൽ | മോ | ൻ | സ്റ്റാ | ഫ് | ൽ | ത | മാ |
| 28 ശെ | ലോ | മീ | ത്ത് | ദാ | 29 മീ | ഖാ | വ് | മു | ലേ |
| 30 സ | മി | 31 യോ | നാ | ഥാ | ൻ | ദ് | 32 ശ | ദ്ര | ക് |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.




## വർത്തമാനം

ഫാ. ഡോ. ജേക്കബ് കുര്യൻ

# വാതുവയ്പ് അഥവാ ഹിഡൻ അജണ്ട

**ലോ**കകപ്പ് മത്സര പശ്ചാത്തലത്തിൽ ഒരു കൊലപാതകം; ഒന്നിനു പിറകിൽ ഒന്നായി അട്ടിമറിക്കളികൾ. പാക്കിസ്ഥാൻ കോച്ച് കൊല ചെയ്യപ്പെട്ടു. ലോക ക്രിക്കറ്റിലെ അതികായന്മാരായിരുന്ന പാക്കിസ്ഥാനും, ഇന്ത്യയും വെറും പയ്യൻസിനോട് പ്രാഥമിക റൗണ്ടിൽ ദയനീയമായി പരാജയപ്പെട്ടു, നാട്ടിലേക്ക് മടങ്ങി. ഇതിന്റെയെല്ലാം പിന്നിൽ, ലോകം മുഴുവൻ വ്യാപിച്ചു കിടക്കുന്ന വാതുവയ്പ് ലോബികൾ എന്ന് ബലമായ സംശയം. ഒന്നു ജയിച്ചാൽ കിട്ടുന്നതിന്റെ പല മടങ്ങ്, ഒന്നു തോറ്റുകൊടുത്താൽ ആരുമറിയാതെ കൈയിൽ വരുന്ന, ക്രീസിനു പുറത്തുള്ള കളി! ലോകമത്സരങ്ങളിൽ പലതും, ദേശീയ മത്സരങ്ങളിൽ ചിലതും, സംഘടിപ്പിക്കപ്പെടുന്നതും പ്രതീക്ഷകൾ അസ്ഥാനത്താക്കുന്നതും, ഇപ്രകാരം "ഹിഡൻ അജൻഡ" പ്രകാരം എന്നു പിന്നാമ്പുറ സംസാരം.

അമ്പേ, "ഹിഡൻ അജൻഡ"യുടെ ഒരു ഗ്ലാമർ! അതിനെക്കുറിച്ച്, ഒരു. സി.ബി.ഐ. കണ്ടെത്തൽ ഫോമിൽ അവതരിപ്പിച്ച അച്ചനോട് പ്രാർത്ഥനയോഗത്തിന്റെ ക.കു.(കടി,കുടി) ഭാഗത്ത് വിശ്വാസികളിലൊരാൾ പറഞ്ഞു: "അച്ചോ, ഹിഡൻ അജൻഡ തന്നെയാണ് സഭകളിലും പള്ളികളിലും, ദേവസ്വങ്ങളിലും അമ്പലങ്ങളിലും നടക്കുന്നത്." കൂടുതൽ വിശദീകരണം, ആവശ്യപ്പെടുന്നതിലും നല്ലത് വിഷയം മാറ്റുകയാണ് എന്ന് വിചാരിച്ച്, അച്ചൻ പറഞ്ഞു: "നമുക്കീ വർഷം ദുഃഖവെള്ളിയാഴ്ച കഞ്ഞി സ്പോൺസർ ചെയ്യാൻ ആരും മുമ്പോട്ടു വന്നിട്ടില്ല." അന്തരീക്ഷമാകെ മൗനം വ്യാപിച്ചപ്പോൾ അച്ചൻ, പള്ളി സെക്രട്ടറിയോട് പറഞ്ഞു: "തിരഞ്ഞെടുപ്പ് പൊതുയോഗം കൂടാറായി. അനൗൺസ് ചെയ്യുന്നത് എന്നാണെന്ന് തീരുമാനിക്കാം." കൈക്കാരകസേര കണ്ണുനട്ടിരിക്കുന്നതിൽ ഒരാൾ, ഉടൻ എഴുന്നേറ്റ് പറഞ്ഞു. "അച്ചോ, ദുഃഖവെള്ളിയാഴ്ച കഞ്ഞി എന്റെ വക." ആരൊക്കെയോ പരസ്പരം കണ്ണിറുക്കി. ചിലർ അടക്കിയ സ്വരത്തിൽ ഒരു കമന്റ്. "കണ്ടില്ലേ, അച്ചന്റെ ഹിഡൻ അജൻഡയുടെ വിജയം!" അതു കേട്ടില്ലെന്ന മനഃപൂർവ്വം നടിച്ചുകൊണ്ട്, അച്ചൻ പറഞ്ഞു: "നമ്മുടെയിടയിൽ പല സ്ഥാനങ്ങൾക്കും യോഗ്യരായ അനേകരുണ്ട്. അവരെയൊക്കെ നിങ്ങൾ ഉത്സാഹിപ്പിച്ച് മുന്നോട്ട് കൊണ്ടു വരണം." കുറേക്കാലമായി പൊതുയോഗത്തിന് ആളുകൾ കുറയുന്നതും, കുടിശിഖ കൂടുന്നതും തമ്മിലുള്ള ബന്ധം തിരിച്ചറിഞ്ഞ അച്ചന്റെ ഉപദേശം ആളുകൾ ഉൾക്കൊണ്ടു. അവർ പരസ്പരം ഉത്സാഹിപ്പിച്ചു സ്ഥാനാർത്ഥികൾ പലരും രംഗത്തു വന്നു. വോട്ടിങ്ങ് വേണ്ടി വരും എന്നു തീർച്ചയായി. അതോടെ, അതുവരെ "അയോഗ്യ"രായിരുന്ന പലരും കുടിശിഖ തീർത്ത്, കുമ്പസാരം നടത്തി യോഗ്യന്മാരായി. രഹസ്യ ബാലറ്റിലൂടെ അച്ചൻ തെരഞ്ഞെടുപ്പും നടത്തി. അങ്ങനെ രണ്ടാഴ്ചകൊണ്ട് കുടിശിഖ മുഴുവനും തന്നെ പിരിഞ്ഞു കിട്ടിയ റിക്കാർഡ് അച്ചനു സ്വന്തം. എവിടെ നിന്നോ ആരുടെയോ ഒരു കമന്റ്. "അച്ചന്റെ ഹിഡൻ അജൻഡ ഗംഭീരം." എല്ലാറ്റിന്റെയും അവസാനം അച്ചന്റെ ഒരുപദേശം: ഈ വർഷം മുൻ വർഷത്തെക്കാൾ എല്ലാവർക്കും പള്ളിക്കാര്യങ്ങളിൽ താല്പര്യം ഉണ്ടായതിൽ സന്തോഷം. തിരഞ്ഞെടുപ്പ് നമുക്ക് ഭംഗിയായി നിർവ്വഹിക്കുവാൻ കഴിഞ്ഞതിൽ എല്ലാവരെയും അനുമോദിക്കുന്നു. ജയിച്ചവർ ചുരുക്കവും, തോറ്റവർ അനേ ▶

ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

ഫാ. അലക്സ് ഡാനിയേൽ,
നാഗ്പ്പൂർ സെമിനാരി



ഏപ്രിൽ 15

## പുതുഞായറാഴ്ച

**വി. യോഹന്നാൻ 20:19-31**

ഉയിർപ്പു പെരുന്നാളിനു ശേഷമുള്ള ഒന്നാമത്തെ ഞായറാഴ്ച പുതുഞായറാഴ്ചയാണ്. ഉയിർപ്പ് പെരുന്നാൾ മുതൽ പെന്തിക്കോസ്തി പെരുന്നാൾ വരെയുള്ള ദിനങ്ങൾ ആരാധന വർഷത്തിലെ അഞ്ചാമത്തെ കാലഘട്ടവും കൃംതാ കാലവും ആയിട്ടാണ് ക്രമീകരിച്ചിരിക്കുന്നത്. ഇതിനിടയിൽ ആറ് ഞായറാഴ്ചകളാണുള്ളത്. ഇതിലെ ആദ്യത്തെ നാല് ഞായറാഴ്ചകളിലും ഉയിർപ്പിനു ശേഷമുള്ള യേശുവിന്റെ പ്രത്യക്ഷപ്പെടലുകളാണ് സുവിശേഷ വായനയിലെ പ്രമേയം. ഈ പ്രത്യക്ഷപ്പെടലുകളിലെല്ലാം പൊതുവായി മൂന്ന് കാര്യങ്ങളാണുള്ളത്. ഒന്നാമതായി ഉയിർത്തെഴുന്നേറ്റ യേശു ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെടുന്നു. രണ്ടാമതായി അവൻ തന്റെ കൈകാലുകളും വിലാപ്പുറവും കാണിച്ച് ശിഷ്യന്മാരുടെ സംശയത്തെ ദൂരീകരിച്ച് വിശ്വാസത്തിൽ ഉറപ്പിക്കുന്നു. മൂന്നാമതായി ക്രിസ്തു തന്റെ ദൗത്യം (mission) നൽകുന്നു. ഈ mission command പ്രത്യക്ഷപ്പെടലുകളുടെയെല്ലാം കേന്ദ്ര ബിന്ദുവാണ്.

### സമാധാനം ദൈവത്തിന്റെ വാഗ്ദാനം

ഈ സുവിശേഷ ഭാഗത്തിൽ ഉത്ഥാനം ചെയ്തവനായ യേശു ക്രിസ്തു ഭയ വിഹ്വലരായിരുന്ന ശിഷ്യന്മാരുടെ അടുത്തേക്ക് വന്ന് അവർക്ക് സമാധാനം ആശംസിക്കുന്നു. തങ്ങളുടെ ഗുരുനാഥന്റെ ക്രൂശുമരണം മൂലം ഭഗ്നാശരായി കഴിഞ്ഞിരുന്ന അവർക്ക് ആശ്വാസം നൽകുന്നു. രണ്ട് ആഴ്ചകളിലായി രണ്ടു പ്രാവശ്യം പ്രത്യക്ഷപ്പെട്ട സംഭവമാണ് ഇവിടെ പറയുന്നത്. ഒന്നാമത്തെ സംഭവത്തിൽ തോമാശ്ലീഹാ ഒഴികെ എല്ലാവരും കൂടി ഇരുന്നപ്പോഴും, രണ്ടാമതായി തോമാശ്ലീഹാ കൂടെ ഉള്ളപ്പോഴും പ്രത്യക്ഷപ്പെട്ടു. അവരുടെ നടുവിൽ നിന്ന് "നിങ്ങൾക്ക് സമാധാനം" എന്നു പറഞ്ഞുകൊണ്ടാണ് കർത്താവ് സംഭാഷണം ആരംഭിക്കുന്നത്. പുതിയ നിയമ ചരിത്രം ആരംഭിക്കുമ്പോൾ കാണുന്ന സന്ദേശവും ഇതാണ്. കന്യക മറിയാമിനോട് ഗബ്രിയേൽ മാലാഖ മിശിഹായുടെ ജനനത്തെപ്പറ്റി അരുളപ്പാട് നൽകുമ്പോൾ പുതിയ നിയമ ചരിത്രം ആരംഭിക്കുകയാണ്. അവിടെയും "കൃപ നിറഞ്ഞവളെ നിനക്ക് സമാധാനം" എന്ന സന്ദേശമാണ് ആദ്യം നൽകുന്നത്. സമാധാനത്തിന്റെ കാരണം ക്രിസ്തുവിന്റെ സാന്നിധ്യമാണ്. ഇത് വെറും ആശംസാ സന്ദേശമല്ല. വി. ലൂക്കോസിന്റെ സുവിശേഷത്തിൽ സമാധാന സന്ദേശ സ്വീകരണത്തിനുശേഷം ശിഷ്യന്മാർക്ക് "തിരുവഴുത്തുകളെ തിരിച്ചറിയേണ്ടതിന് അവരുടെ ബുദ്ധിയെ തുറന്നു" (വി. ലൂക്കോ. 24:25) എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. പ്രക്ഷുബ്ധമായ മനസ് ശാന്തമാകുകയും തിരുവചനത്തിന്റെ പൊരുൾ മനസിലാക്കുകയും ചെയ്യുന്ന അവസ്ഥയാണ് ഇവിടെ സമാധാനം കൊണ്ട് അർത്ഥമാക്കുന്നത്. ദാവീദ് സമാധാനമില്ലാത്ത അവസ്ഥയെപ്പറ്റി പറയുന്നുണ്ട്. "നിന്റെ നീരസം ഹേതുവായി എന്റെ അസ്ഥികളിൽ സ്വസ്ഥതയുമില്ല" (സങ്കീ. 38:3) ഇവിടെ പാപവും പരസ്പര ബന്ധത്തിലെ വിള്ളലുകളും സമാധാനത്തിന് പ്രശ്നമാകുന്നു. ഭയപ്പെട്ടിരുന്ന ഗിദയോനോട് സംസാരിക്കുന്ന ദൈവം അവനെ ഭയത്തിൽ നിന്നും വിടുതൽ നൽകി സമാധാനത്തിലേക്ക് നയിക്കുന്നതായിട്ടാണ് കാണുന്നത് (ന്യായ. 6:23) യെശയ്യാ പ്രവാചകൻ പറയുന്നത് "ദുഷ്ടൻമാർക്ക് സമാധാനം ഇല്ല" (യെശ. 48:22) ഇവിടെയെല്ലാം സമാധാനം ദൈവസാന്നിധ്യവുമായി ബന്ധപ്പെട്ടിരിക്കുന്നു. വി. യോഹന്നാൻ ശ്ലീഹായുടെ സുവിശേഷത്തിൽ യഥാർത്ഥ സമാധാനം ക്രിസ്തുവിന്റെ സന്നിധിയിലത്രെ. ദുഃഖിതരായ ശിഷ്യർക്ക് തന്റെ ശാശ്വത സമാധാനമാണ് യേശു നൽകുന്നത്. "സമാധാനം ഞാൻ നിങ്ങൾക്ക് തന്നേച്ചു പോകുന്നു. എന്റെ സമാധാനം ഞാൻ നിങ്ങൾക്ക് തരുന്നു. ലോകം തരുന്നതുപോലെയല്ല ഞാൻ നിങ്ങൾക്ക് തരുന്നത്. നിങ്ങളുടെ ഹൃദയം കലങ്ങരുത്.

---

▶

കരും ആകുമ്പോൾ, ഒരു കാര്യം സൂക്ഷിക്കണം. 'അങ്ങാടീ തോറ്റതിന് അമ്മയോട്' എന്ന രീതിയിൽ എന്നോടാരും പെരുമാറരുത്. നമുക്ക് നമ്മുടെ പള്ളിക്കാര്യമായിരിക്കണം വലുത്". ഇത്രയും പറഞ്ഞതും പുറത്ത് ഒരു വലിയ മാലപ്പടക്കം പൊട്ടിയതും ഒന്നിച്ച്. പള്ളി തിരഞ്ഞെടുപ്പിന്റെ പശ്ചാത്തലത്തിൽ നടന്ന വാതുവയ്പിൽ വൻ തുക നേടിയ ടീമിന്റെ വകയായിരുന്നു അത്.

**പുരാവൃത്തം**

**പഴഞ്ചൊല്ല്:-**

1. ദീപസ്തംഭം മഹാശ്ചര്യം;
   നമുക്കും കിട്ടണം പണം,
2. അങ്കവും കാണാം, താളിയുമൊടിക്കാം.



ഭ്രമിക്കയുമരുത് (വി.യോഹ. 14:27) ഗിരിപ്രഭാഷണത്തിൽ "സമാധാനം സ്ഥാപിക്കുന്നവർ ഭാഗ്യവാൻമാർ" (വി. മത്താ. 5:9) എന്നു പറയുന്നത് ക്രിസ്തുവിനോട് ചേർന്ന് മനുഷ്യൻ ജീവിക്കുന്ന അവസ്ഥ സംജാതമാക്കുന്നവരെയാണ്. യേശുക്രിസ്തുവിന്റെ ക്രൂശാരോഹണം ഭയവും, ദുഃഖവുമാണ് സൃഷ്ടിച്ചതെങ്കിൽ തന്റെ ഉയിർത്തെഴുന്നേൽപ്പ് സമാധാനത്തിലേക്കുള്ള തിരിച്ചുവരവാണ്. സമാധാനമില്ലാതെ അലയുന്ന ആധുനിക മനുഷ്യന് ദൈവിക സാന്നിധ്യത്തിൽ നിറഞ്ഞുകൊണ്ട് ഒരു പുതു ആത്മാവ് പ്രാപിച്ച് സമാധാനം അനുഭവിക്കുവാനുള്ള ആഹ്വാനമാണ് പുതുഞായറാഴ്ചയുടെ സന്ദേശം. മനുഷ്യന് ഇന്ന് കൈമുതലായി അനവധി കാര്യങ്ങളുണ്ട്. കാറുകളുണ്ട്, വലിയ വീടുകളുണ്ട്, വലിയ ജീവിത സൗകര്യങ്ങളുണ്ട്. എല്ലാമുണ്ടെങ്കിലും ശിഷ്യന്മാരെപ്പോലെ നിരാശയിലും, ഭയത്തിലും, അരക്ഷിതത്വത്തിലും അവൻ ജീവിക്കുന്നു. ക്രിസ്തുവിന്റെ സാന്നിധ്യമാണ് അവന് സമാധാനം അനുഭവിക്കാനുള്ള ഏക മാർഗ്ഗം. ഉല്പ. 15:15-ൽ യഹോവ അബ്രഹാമിനു നൽകുന്ന വാഗ്ദാനം "നീയോ സമാധാനത്തോടെ നിന്റെ പിതാക്കന്മാരോടു ചേരും. നല്ല വാർദ്ധക്യത്തിൽ അടക്കപ്പെടും" എന്നാണ്. ഇവിടെ സമാധാനം ദൈവത്തിന്റെ വാഗ്ദാനമാണ്.

### തേജസ്ക്കരിക്കപ്പെട്ട ശരീരം - പുനരുത്ഥാനത്തിന്റെ വാഗ്ദാനം

വാതിലുകൾ അടച്ചിരിക്കുമ്പോൾ ഉയിർത്തെഴുന്നേറ്റ യേശു മാളികയിൽ പ്രവേശിച്ചു. തേജസ്ക്കരിക്കപ്പെട്ട ശരീരം സ്ഥലകാല പരിമിതികൾക്കതീതമാണ്. മേലാൽ കഷ്ടതകളോ, മരണമോ, ഈ ശരീരത്തിനില്ല ഇത് പ്രകൃതിക്ക് അധീനവുമല്ല. പുനരുത്ഥാന ശേഷം നമുക്കും വാഗ്ദാനം ലഭിച്ചിരിക്കുന്നത് ഈ അവസ്ഥയാണ്. (2 കൊരി. 3:18, 1 കൊരി. 13:12, 1 യോഹ. 3:2) ഈ പുതു സൃഷ്ടി ഈ ലോകത്തെ കഷ്ടതകളുടെയും, പ്രയാസങ്ങളുടെയും മരണത്തിന്റെയും ഉറപ്പായ ഫലമാണ്. (1 പത്രോ. 2:19-25). ഉത്ഥാനം ചെയ്ത ശരീരം അടയ്ക്കപ്പെട്ട കല്ലറയിൽ നിന്നും പുറത്തുവരുന്നതും, അടച്ചിരിക്കുന്ന മാളികയുടെ ഉള്ളിൽ പ്രവേശിക്കുന്നതും മൂലം മരണത്തിന്റെയും ജീവിതത്തിന്റെയും അർത്ഥം കർത്താവ് തിരുത്തിയെഴുതി. അതാണല്ലോ നാം എപ്പോഴും ഏറ്റു പറയുന്ന വിശ്വാസ പ്രഖ്യാപനം "മരിച്ചു പോയവരുടെ ഉയിർപ്പിനും, വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കി പാർക്കുന്നു." പുതിയ ജീവൻ പുതിയ ശരീരത്തോടെയാണ്-തേജസ്ക്കരിക്കപ്പെട്ട ശരീരം.

### അധികാരത്തിന്റെ ക്രിസ്തു ദർശനം- മിഷൻ

യേശു ശിഷ്യന്മാരെ തന്റെ ദൗത്യം ഭരമേൽപ്പിക്കുന്നത് "പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു. ഇങ്ങനെ പറഞ്ഞ ശേഷം അവൻ അവരുടെ മേൽ ഊതി. അവരോട് പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ..." എന്നു പറഞ്ഞാണ്. ഇത് ആചാര്യത്വനൽവരമാണ്. അതിനു ശേഷം പാപമോചന അധികാരവും നൽകുന്നു. തനിക്കുള്ള അധികാരം ഭൂമിയിൽ പാപങ്ങൾ ക്ഷമിക്കാനുള്ളതാണെന്ന് യേശു പഠിപ്പിക്കുന്നു. (വി. മത്താ. 9:1) പാപമെന്നത് ബന്ധനമാണ് പാപത്തിൽ നിന്നും മോചനം പ്രാപിച്ചവൻ തളർവാതരോഗത്തിൽ നിന്നും വിമുക്തനാവുകയാണ്. ശബതു ദിവസം യേശു നൽകുന്ന രോഗശാന്തിയിലും (വി. മത്താ. 12:9-14, വി. മർക്കോ. 3:1-6, വി. ലൂക്കോ. 6:6-11) യഥാർത്ഥത്തിൽ തന്റെ അധികാരം എന്തിലാണ് അടങ്ങിയിരിക്കുന്നതെന്ന് ലോകത്തെ ബോധ്യപ്പെടുത്താനാണ് യേശു ഉപയോഗപ്പെടുത്തിയത്.

യേശു നൽകുന്ന അധികാരം അടിച്ചമർത്താനോ ഭരിക്കാനോ ഉള്ളതല്ല. ശുശ്രൂഷിക്കുവാനും, ബന്ധനങ്ങളിൽ നിന്നും വിടുതൽ നൽകുന്നതിനുമാണ്. അധികാരത്തിന്റെ ഭാരം ജീവിതത്തിന്റെ എല്ലാ മേഖലകളിലും ശക്തമായി അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ആധിപത്യത്തിന്റെ അധികാര ശൈലിയിൽ നിന്നും ശുശ്രൂഷയുടെയും, മോചനത്തിന്റെയും ക്രിസ്തീയ ശൈലിയിലേക്ക് ക്രിസ്തീയ അധികാര സ്ഥാനങ്ങൾ മാറ്റപ്പെടുവാനുള്ള ആഹ്വാനമാണ്. "പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു" എന്ന വചനത്തിലൂടെ അർത്ഥമാക്കുന്നത്.

### മാർത്തോമ്മാശ്ലീഹായുടെ വിശ്വാസ പ്രഖ്യാപനം

ദൈവവിശ്വാസത്തിന്റെ ഏറ്റവും വലിയ സാക്ഷ്യമാണ് മാർത്തോമ്മാ ശ്ലീഹായുടെ വിശ്വാസ പ്രഖ്യാപനം. മറ്റ് ശിഷ്യന്മാർ യേശുവിന്റെ ഉയിർപ്പിനെപ്പറ്റി പറഞ്ഞപ്പോൾ അടയാളങ്ങളും, അത്ഭുതങ്ങളും അന്വേഷിക്കുന്ന ഒരു സാധാരണ യഹൂദനെപ്പോലെ മാർത്തോമാശ്ലീഹായും യേശുവിന്റെ ഉയിർപ്പിന്റെ അടയാളങ്ങൾ നേരിട്ട് കാണാൻ ആഗ്രഹിക്കുന്നു. അല്ലെങ്കിൽ മറ്റു ശിഷ്യന്മാർ യേശുവിനെ കാണുകയും, അവന്റെ മുറിപ്പാടുകൾ സ്പർശിക്കുകയും ചെയ്തപ്പോൾ അവിടെ സന്നിഹിതനായിരിക്കാൻ സാധിക്കാതെ പോയതിലുള്ള വേദനയാകാം ഇങ്ങനെ ഒരു ആവശ്യം ഉന്നയിക്കുന്നതിനു പിന്നിൽ. "എന്റെ കർത്താവും എന്റെ ദൈവവുമേ" എന്ന വിശ്വാസ പ്രഖ്യാപനത്തിൽ തന്റെ വിശ്വാസത്തിന്റെ തീവ്രത തോമാശ്ലീഹാ വ്യക്തമാക്കുന്നുണ്ട്. ക്രിസ്തുശാസ്ത്രപരമായി വളരെയേറെ പ്രാധാന്യം അർഹിക്കുന്ന പ്രഖ്യാപനമാണ് "കർത്താവും ദൈവവും" എന്നത്. യഹോവയായ ദൈവത്തിനു സ്തോത്രം യഹൂദർ നൽകിയിരിക്കുന്ന നാമവിശേഷണങ്ങളാണ് യേശുക്രിസ്തുവിന് ശ്ലീഹാ നൽകുന്നത്. "അവനോടുകൂടെ മരിക്കേണ്ടതിന് നാമും പോക" (വി. യോഹ. 11:16) എന്ന് പറയുന്നതും ശ്ലീഹായുടെ ആഴമായ ജീവിതത്തിന്റെ ബഹുർസ്ഫുരണമായിട്ടാണ് നാം മനസ്സിലാക്കേണ്ടത്. തോമാശ്ലീഹാ ക്രിസ്തുവിന്റെ സന്നിധിയിൽ ഏറ്റു പറഞ്ഞ വിശ്വാസവും, വിശ്വസ്തതയുമാണ് ഭാരത സഭയുടെ ഉത്ഭവത്തിന് കാരണം. ആ വിശ്വാസവും, വിശ്വസ്തതയും പിന്തുടരുക എന്നുള്ള ഒരു തീരുമാനം എടുക്കുക എന്നതാണ് പുതുഞായറാഴ്ചയിൽ തോമാശ്ലീഹായുടെ മക്കളായ നമ്മുടെ കർത്തവ്യം. ശ്ലീഹാ കൊളുത്തിയ ആ വിശ്വാസം തെളിയിച്ച് കാണുവാൻ നമുക്കും സാധിക്കട്ടെ.

ഏപ്രിൽ 22

**പുതുഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായറാഴ്ച**

**വി. യോഹ. 21:1-14**

ഉയിർത്തെഴുന്നേറ്റവനായ യേശുക്രിസ്തു ഗലീലയിൽ വച്ച് ശിഷ്യ

ന്മാർക്ക് പ്രത്യക്ഷപ്പെടുന്നതാണിന്നത്തെ വേദഭാഗം. ഉയിർപ്പുദിവസം സ്ത്രീകൾക്ക് പ്രത്യക്ഷപ്പെട്ട യേശു അവരോട് പറയുന്നത്. "നിങ്ങൾ പോയി എന്റെ സഹോദരന്മാരോട് ഗലീലയ്ക്ക് പോകുവാൻ പറവിൻ; അവർ എന്നെ കാണും" (വി. മത്താ. 28:9–10) ഗലീലയിലായിരുന്ന തോമസും, നഥനയേലും, സെബദിമക്കളും, മറ്റ് രണ്ട് പേരുംകൂടി പത്രോസിന്റെ നേതൃത്വത്തിൽ മീൻ പിടിക്കുന്നതിനായി പോയി. അതായിരുന്നുവല്ലോ അവരുടെ ഉപജീവനമാർഗ്ഗം. മീൻപിടിച്ചുകൊണ്ടിരുന്ന സമയത്തായിരുന്നു ഇവരെ ക്രിസ്തു തന്റെ ശിഷ്യസമൂഹത്തിലേക്ക് കൂട്ടിച്ചേർത്തത്. വി. ലൂക്കോസിന്റെ സുവിശേഷം 5–ാം അദ്ധ്യായത്തിൽ ഇതേ സംഭവം പരാമർശിക്കുന്നുണ്ട്. യേശു തന്റെ പരസ്യ ശുശ്രൂഷയുടെ തുടക്കത്തിൽ ഗലീലക്കടലിൽ പടകിൽ ഇരുന്നുകൊണ്ട് ജനസമൂഹത്തോട് സംസാരിക്കുകയും, ആ പടകിന്റെ ഉടമയായ ശീമോൻ രാത്രിയിലെ അധ്വാനത്തിന്റെ ഫലമില്ലായ്മ നിസ്സഹായനായി വെളിപ്പെടുത്തുകയും ചെയ്തപ്പോൾ വലതുഭാഗത്ത് വലയിറക്കുവാനുള്ള യേശുവിന്റെ ആഹ്വാനമനുസരിച്ച് വലയിറക്കി പെരുത്ത മീൻകൂട്ടം ലഭിക്കുന്നു. അതിന്റെ ശേഷം "ഇന്നു മുതൽ നീ മനുഷ്യരെ പിടിക്കുന്നവരാകും" എന്ന കർത്താവിന്റെ വിളി അനുസരിച്ച് പടക് ഉപേക്ഷിക്കുന്നു. ഇതിനു സമാനമായ സംഭവമാണ് വി. യോഹന്നാന്റെ സുവിശേഷത്തിലെ ഇന്നത്തെ സുവിശേഷ ഭാഗം. എന്നാൽ ഇത് യേശുവിന്റെ ഉയിർപ്പിനു ശേഷമുള്ള സംഭവമായിട്ടാണ് യോഹന്നാൻ ശ്ലീഹാ രേഖപ്പെടുത്തിയിരിക്കുന്നത്.

### നിസ്സഹായതയിൽ അനുഗ്രഹമാകുന്ന ക്രിസ്തു സാന്നിധ്യം

യേശുവിന്റെ അസാന്നിധ്യം മൂലമുള്ള നിരാശയുടെ ഫലമായിട്ടല്ല മറിച്ച് ദരിദ്രരായിരുന്ന തങ്ങളുടെ ഉപജീവനത്തിനുവേണ്ടി തങ്ങൾ പരിശീലിച്ചിരുന്ന തൊഴിൽ ചെയ്യുവാൻ നിർബന്ധിക്കപ്പെട്ടതുകൊണ്ടാകാം മീൻപിടിക്കുവാൻ അവർ തയ്യാറായത്. എന്നാൽ യേശുവിന്റെ സാന്നിധ്യമില്ലാതെയുള്ള ഒരു രാത്രി കാലത്തിന്റെ അധ്വാനഫലം നിരാശയായിരുന്നു. പക്ഷേ പ്രഭാതവും, കർത്താവിന്റെ പ്രത്യക്ഷതയും നിരാശയിൽ നിന്നും സന്തോഷത്തിലേക്കുള്ള മാറ്റം ആയിരുന്നു. കർത്താവിന്റെ ഈ ലോകജീവിതത്തിലെ അവസാന അത്ഭുതമായി യോഹന്നാൻ ശ്ലീഹാ രേഖപ്പെടുത്തുന്ന ഈ സംഭവം 2–ാം അദ്ധ്യായത്തിലെ കാനാവിലെ കല്യാണ വിരുന്നിലെ അത്ഭുതവുമായി സാമ്യമുണ്ട്. രണ്ടും മനുഷ്യന്റെ നിസ്സഹായതയിലാണ്. വലതുഭാഗത്ത് വലയിറക്കുവാനും, കൽഭരണികളിൽ വെള്ളം നിറക്കുവാനുമുള്ള ആഹ്വാനം വിശ്വാസത്തോടെ ചെയ്യുന്ന ഒരു ചെറിയ സമൂഹത്തിന്റെ അനുസരണമായി ശ്രദ്ധിക്കണം. പെരുത്ത മീൻകൂട്ടവും, മേൽത്തരം വീഞ്ഞും നിസ്സഹായരായ മനുഷ്യർക്ക് ആനന്ദത്തിന്റെ നിറവും അനുഗ്രഹക്കടലുമാണ്. കാനാവിലെ സംഭവം യേശു ക്രിസ്തുവിന്റെ പരസ്യ ശുശ്രൂഷയുടെ തുടക്കമാണെങ്കിൽ ഗലീലയിലെ മീൻപിടുത്തം സുവിശേഷ വേലയുടെ തുടക്കമാണ്.

### മീൻപിടുത്തം: സഭയുടെ വളർച്ചക്കൊരു മാതൃക

ഈ മീൻപിടുത്തം ശിഷ്യന്മാരുടെ സുവിശേഷ പ്രവർത്തനത്തിന്റെയും, കർത്താവ് സ്ഥാപിക്കുന്ന സഭയുടെയും മാതൃകയായി പിതാക്കന്മാർ പഠിപ്പിക്കുന്നുണ്ട്. സമുദ്രം ലോകത്തേയും, ശിഷ്യൻമാർ സഭയുടെ ഇടയൻമാരേയും, വല സഭയേയും, മത്സ്യം മനുഷ്യവർഗ്ഗത്തേയും സൂചിപ്പിക്കുന്നു. ദൈവവചനമാകുന്നു സുവിശേഷം ക്രിസ്തുവിൽ നിന്ന് കേട്ട് ലോകമാകുന്ന സമുദ്രത്തിൽ ചിതറി പാർക്കുന്ന മനുഷ്യരെ സഭയാകുന്ന വലയുടെ ഐക്യത്തിലേക്ക് ആകർഷിക്കുവാനുള്ള ഇടയൻമാരുടെ ദൗത്യം ശിഷ്യന്മാർക്ക് ബോധ്യപ്പെടുത്തുന്നതിനു വേണ്ടിയാണ് യേശു ഈ അതിശയം പ്രവർത്തിച്ചത്. രാത്രിയിൽ ലക്ഷ്യമില്ലാതെ വലയെറിഞ്ഞാൽ ഫലം ശൂന്യം. സഭയുടെ ശുശ്രൂഷകൾക്ക് വ്യക്തത ആവശ്യമാണ്. പകലും, പ്രകാശവും, ക്രിസ്തു സാന്നിധ്യവുമെല്ലാം ശുശ്രൂഷയുടെ വ്യക്തതയെ സൂചിപ്പിക്കുന്നു. എല്ലാ ദിവസവും സഭയിലെ ഇടയൻമാർ കേൾക്കേണ്ട യേശുവിന്റെ ചോദ്യമാണ്. "കുഞ്ഞുങ്ങളെ കൂട്ടുവാൻ വല്ലതുമുണ്ടോ?" ഫലവത്തായ അദ്ധ്വാനമാണോ നിങ്ങളുടേത് എന്നാണ് ചോദ്യത്തിന്റെ ധ്വനി. ക്രൈസ്തവ സാക്ഷ്യത്തിന്റെ കുറവ് സഭയുടെ വളർച്ചയെ സാരമായി ബാധിച്ചിട്ടുള്ള ഒരു വിഷയമാണ്. അത് തിരിച്ചറിയുവാനും, ദൈവവചനത്തിന് കാതോർത്ത് അതനുസരിച്ച് പ്രവർത്തിക്കുവാനുമുള്ള സമയം അതിക്രമിച്ചിരിക്കുന്നു എന്നത് ഈ വേദഭാഗം നൽകുന്ന ഉൾക്കാഴ്ചയായി സ്വീകരിക്കേണ്ടതാണ്.

"ഇപ്പോൾ പിടിച്ച മീൻ ചിലതു കൊണ്ടു വരുവിൻ" എന്നും, "നിങ്ങൾ വന്ന് ഭക്ഷണം കഴിച്ചു കൊൾവിൻ" എന്നുമുള്ള വാക്യങ്ങളിലൂടെ അധ്വാനം വിലയിരുത്തുന്നതും, അധ്വാന ഫലം നൽകുന്നതുമായ യേശുവിനെ നാം കാണുന്നു. വന്ന് പ്രാതൽ കഴിക്കുവാൻ ഓരോ വ്യക്തിയേയും യേശു അനുദിനം ക്ഷണിക്കുന്നുണ്ട്. ദൈവ സാന്നിധ്യത്തിലും തന്റെ ശക്തിയിലും നിറയുന്നതിന് യേശു ആഗ്രഹിക്കുന്നു. ഓരോ വി. കുർബ്ബാനയനുഷ്ടാനവും വന്നു ഭക്ഷിച്ച് ശക്തി പ്രാപിപ്പിൻ" എന്ന ആഹ്വാനമാണ് നൽകുന്നത്. ശിഷ്യരെ തേടിയിറങ്ങുകയും, നഷ്ടപ്പെട്ട ആത്മവിശ്വാസം വീണ്ടെടുക്കുവാൻ അവരെ സഹായിക്കുകയും, അനുസരണത്തിന്റെ വഴിയിലേക്ക് അടുപ്പിക്കുകയും ഒന്നുമില്ലാത്തവർ എന്ന ബോധത്തിൽ നിന്നും നിറഞ്ഞ അവസ്ഥയിലേക്ക് അവരെ നയിക്കുകയും, പിതൃ സഹജമായ വാത്സല്യത്തോടെ കുഞ്ഞുങ്ങളേ എന്നു വിളിച്ച് കൃപാസമൃദ്ധിയിൽ അവരെ നിറച്ച് ഭക്ഷണത്തിനിരുത്തുകയും ചെയ്തപ്പോൾ അത് അവർക്ക് വി. കുർബാനാനുഭവത്തിന്റെ നിറവായിരുന്നു. ഓരോ വി. കുർബാനയനുഭവത്തിലും നാം അനുഭവിക്കുന്നത് ആ നിറവാണ്.

### ക്രിസ്തുവിനെ അറിയുക, അറിയിക്കുക

7–ാം വാക്യത്തിൽ "യേശു സ്നേഹിച്ച ശിഷ്യൻ പത്രോസിനോട്: അത് കർത്താവാകുന്നു എന്നു പറഞ്ഞു." യേശു സ്നേഹിക്കുന്ന തന്റെ സഭയുടെ വലിയ ദൗത്യമാണ് തിരിച്ചറിയലും, കാണിച്ചും കൊടുക്കലും. ഏറ്റവും കുറഞ്ഞ നേരം കൊണ്ട് ഏറ്റവുമധികം മാറ്റങ്ങൾ സംഭവിക്കുന്ന ലോകത്താണ് നാം ജീവിക്കുന്നത്. സംഭവങ്ങളുടെ നിർവ്വചനമോ, വിശദീകരണമോ രൂപപ്പെടും മുമ്പ് സംഭവം തന്നെ

മാറുകയാണ്. ഈ മാറ്റങ്ങളുടെ വേഗത്തിനൊപ്പം എത്താൻ സഭയ്ക്കാകുന്നില്ല. രണ്ടായിരം വർഷത്തെ അനുഭവസമ്പത്ത് മുന്നോട്ടുള്ള സഭയുടെ വളർച്ചയെ തടസപ്പെടുത്തുന്ന ചരിത്രഭാരമായിട്ടാണോ തീർന്നിരിക്കുന്നത് എന്ന ആശങ്ക വിശ്വാസികൾക്കിടയിൽ ശക്തമായിട്ടുണ്ട്. ആദിമ സഭയ്ക്ക് ആ കാലഘട്ടത്തിലെ വെല്ലുവിളികളുടെ മധ്യത്തിലും ക്രിസ്തുവിനെ തിരിച്ചറിയുവാനും കാണിച്ചു കൊടുക്കുവാനും സാധിച്ചു. ജീവിത ഭദ്രതയ്ക്കും സന്തുഷ്ടിക്കും ആധാരം വസ്തുവകകളുടെ കുന്നുകൂട്ടിവയ്ക്കലല്ലെന്നും. എല്ലാം പൊതുവായി കരുതുന്ന ചുറ്റുപാടിൽ ആർക്കും ഒരു കുറവും നേരിടുന്നില്ലെന്നുമുള്ള സ്നേഹത്തിന്റെ സംസ്ക്കാരം (അപ്പോ. 2:42–47; 4:32–35) കാണിച്ചു കൊടുക്കുവാൻ ആദിമ സഭക്ക് കഴിഞ്ഞു. "ഹൃദയലാളിത്യവും ആഹ്ലാദവും" അവർക്കു കൂട്ടിനുണ്ടായിരുന്നു. ഒരു പുതിയ മാർഗ്ഗം ഉദയം ചെയ്തിരിക്കുന്നു എന്ന് ജനം അറിഞ്ഞത് ഈ പുത്തൻ ജീവിതശൈലി വഴിയാണ്. നിലവിലുള്ള സംസ്ക്കാരത്തിന് വിരുദ്ധമായ നിലപാടായിരുന്നു അതെങ്കിലും യേശു ശിഷ്യർ ഭയപ്പെട്ടില്ല. "അവർ സകല മനുഷ്യരുടെയും കൃപ അനുഭവിക്കുകയും ചെയ്തു. കർത്താവ് രക്ഷിക്കപ്പെടുന്നവരെ ദിനംപ്രതി സഭയോട് ചേർത്തുകൊണ്ടിരുന്നു" (അപ്പോ. 2:47) ഇതാണല്ലോ ക്രിസ്തുവിനെ തിരിച്ചറിയലും കാണിച്ചു കൊടുക്കലും.

വ്യക്തിപരമായും ഈ തിരിച്ചറിവും പരിചയപ്പെടുത്തലും സാധിക്കേണ്ടതാണ്. മാധ്യമങ്ങളുടെ കടന്നുകയറ്റം മൂലം നമ്മുടെ ശീലങ്ങൾ, അഭിരുചികൾ, സാംസ്ക്കാരികാഭിമുഖ്യങ്ങൾ ഇവയെല്ലാം മാറിക്കൊണ്ടിരിക്കുകയാണ്. എല്ലാം വില്പനയ്ക്കും വിലപേശലിനും വിധേയമാണെന്നുള്ള ചിന്ത സ്വാധീനം നേടി വരുന്നു. കുടുംബ ബന്ധങ്ങളുടെ തകർച്ചയാണ് ഇതിന്റെ ആത്യന്തിക ഫലം. വിവാഹ മോചനം, ആത്മഹത്യ, ഗർഭഛിദ്രം, വിവാഹ പൂർവ്വ ലൈംഗിക ബന്ധം ഇവയെല്ലാം ആശങ്കയുണർത്തും വിധം വർദ്ധിച്ചും വരുന്നു. മൂല്യങ്ങൾ തൂത്തെറിഞ്ഞ ഒരു സാമൂഹ്യ മാറ്റമാണിന്ന് നടക്കുന്നത്. ക്രിസ്ത്യാനിയുടെ ജീവിതവും ഈ സാമൂഹ്യ മാറ്റത്തിന് വഴിമാറി കൊടുക്കുകയാണ്. ക്രൈസ്തവ സാക്ഷ്യമില്ലാത്ത ജീവിതം മൂലം വ്യക്തിപരമായ നമ്മുടെ ജീവിതത്തിലൂടെ ക്രിസ്തുവിനെ മറ്റുള്ളവർക്ക് കാട്ടിക്കൊടുക്കുവാൻ കഴിയാതെ വരുന്നു. ക്രിസ്തു സ്നേഹിച്ച ശിഷ്യൻ യേശുവിനെ മറ്റുള്ളവർക്ക് മനസിലാക്കി കൊടുത്തതുപോലെ നമ്മുടെ ജീവിതത്തിലും പ്രാവർത്തികമാക്കുവാൻ ഈ ചിന്തകൾ ഉപകരിക്കട്ടെ.

ഏപ്രിൽ 29

## പുതുഞായറാഴ്ചയ്ക്കു ശേഷം 2-ാം ഞായറാഴ്ച

വി. യോഹ. 21:15–19

കഴിഞ്ഞ ഞായറാഴ്ചകളിലെ വേദഭാഗത്തിന്റെ തുടർച്ചയാണ് ഇന്നത്തെ സുവിശേഷഭാഗം. യേശുവിന്റെ ആഹ്വാനമനുസരിച്ച് വലതുവശത്ത് വല എറിഞ്ഞ് അത്ഭുത മീൻ പിടിത്തം നടത്തിയശേഷം യേശു തയ്യാറാക്കിയ പ്രാതൽ കഴിച്ച് അവർ തൃപ്തരായി. 15–ാം വാക്യം മുതൽ യേശുവും, പത്രോസും തമ്മിലുള്ള സംഭാഷണമാണ്. മൂന്ന് പ്രാവശ്യം കർത്താവിനെ തള്ളിപ്പറഞ്ഞ പത്രോസിനോട് (വി. മത്താ. 26:69–75) മൂന്നു പ്രാവശ്യം യേശു ചോദിക്കുന്നു. "നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നോ." യേശു പത്രോസിനെ സംബോധന ചെയ്യുന്നതും "യോഹന്നാന്റെ മകനായ ശീമോനെ" എന്നു വിളിച്ചുകൊണ്ടാണ്. അത് അവന്റെ ആദ്യ നാമമാണ്. ശിഷ്യപ്പെടലിനുശേഷം കർത്താവ് നൽകിയ "പത്രോസ്" എന്ന പേര് വിചാരണ സമയത്തെ ചാഞ്ചല്യത്താൽ നഷ്ടപ്പെടുത്തി, വിശ്വാസത്തിലും തീരുമാനത്തിലും (വി. ലൂക്കോ. 22:33) ഉറച്ചിരിക്കേണ്ടവൻ അതു നഷ്ടപ്പെടുത്തുമ്പോൾ വീണ്ടും ഉറപ്പിക്കുന്ന സംഭവമാണിത്.

### പത്രോസിന്റെ ഏറ്റു പറച്ചിലും തിരിച്ചു വരവും

കർത്താവേ ഞാൻ നിന്നോടു കൂടെ തടവിലാകുവാനും, മരിക്കുവാനും ഒരുങ്ങിയിരിക്കുന്നു (വി. ലൂക്കോ. 22:33). "ഞാൻ എന്റെ ജീവനെ നിനക്കു വേണ്ടി വെച്ചു കളയും (വി. യോഹ. 13:37) എല്ലാവരും ഇടറിയാലും ഞാൻ ഇടറുകയില്ല (വി. മർക്കോ. 14:30) എന്നിങ്ങനെ വ്യത്യസ്ത സന്ദർഭങ്ങളിലായി യേശു ക്രിസ്തുവിനോടുകൂടി നിന്ന് തന്റെ സ്നേഹം വെളിപ്പെടുത്തിയ പത്രോസ് "ഞാൻ അവനെ അറിയുന്നില്ല" എന്ന് മൂന്ന് പ്രാവശ്യം തള്ളിപറഞ്ഞപ്പോൾ അവന്റെ മനസിന്റെ ചഞ്ചലതയാണ് വ്യക്തമാക്കുന്നത്. ഇതു മുൻകൂട്ടി കണ്ടതുകൊണ്ടാകാം അവനെ ശിഷ്യ സമൂഹത്തിലേക്ക് എടുക്കുമ്പോൾ കർത്താവ് അവന് "പാറ" എന്നർത്ഥം വരുന്ന പത്രോസ് എന്ന നാമം നൽകിയത്. പാറയ്ക്ക് സമാനമായ ഉറപ്പ് തന്റെ സ്നേഹത്തിൽ യേശു പത്രോസിൽ നിന്നും പ്രതീക്ഷിച്ചു. ആ സ്നേഹം ദർശിക്കാതെ വന്നപ്പോൾ പ്രേഷിത ദൗത്യം ഭരമേൽപ്പിക്കുന്നതിനു മുമ്പ് കർത്താവ് മൂന്നു പ്രാവശ്യം പ്രതിജ്ഞയെടുപ്പിക്കുകയാണ്.

ക്രിസ്തുവിനുവേണ്ടി മരിക്കുവാൻ സാധിക്കുന്നത് വ്യക്തിഗത തീരുമാനത്തേക്കാൾ ദൈവത്തിന്റെ ദാനമാണ്. ആ ദാനം പത്രോസിനു ഇവിടെ ലഭിക്കുകയാണ്. മനുഷ്യനു സ്വന്തമായി അവന്റെ ശക്തിയിൽ ക്രിസ്തുവിനുവേണ്ടി ജീവിക്കുവാനും, മരിക്കുവാനും സാധ്യമല്ല. അതു മറ്റൊരു സന്ദർഭത്തിൽ യേശു പത്രോസിനു വെളിപ്പെടുത്തി കൊടുക്കുന്നുണ്ട്. "കർത്താവേ, നീ എവിടെ പോകുന്നു എന്നു ചോദിച്ചതിന്; ഞാൻ പോകുന്നിടത്തേക്ക് നിനക്ക് ഇപ്പോൾ എന്നെ അനുഗമിക്കുവാൻ കഴിയുകയില്ല; പിന്നത്തേതിൽ നീ എന്നെ അനുഗമിക്കും എന്ന് യേശു അവനോട് ഉത്തരം പറഞ്ഞു." പത്രോസ് അവനോട് കർത്താവേ, ഇപ്പോൾ എനിക്കു നിന്നെ അനുഗമിക്കാൻ കഴിയാത്തത് എന്ത്? (വി. യോഹ. 13:36,37) ക്രിസ്തുവിനുവേണ്ടി ജീവിക്കുവാൻ ദൈവത്തിൻ കൃപ ആവശ്യമാണ്. അതിന് ദൈവം നമ്മിൽ നിന്ന് ആവശ്യപ്പെടുന്ന ഒന്നാമത്തെ കാര്യം എത്രമാത്രം നാം അവനെ സ്നേഹിക്കുന്നു എന്നുള്ളതാണ്. പഴയ നിയമത്തിൽ ദൈവത്തെ സ്നേഹിക്കുന്നവർക്ക് ലഭിക്കുന്ന കൃപകളെപ്പറ്റി വ്യക്തമായ പരാമർശങ്ങൾ ഉണ്ട്. "എന്നെ സ്നേഹിച്ച് എന്റെ കല്പനകളെ പ്രമാണിക്കുന്നവർക്ക് ആയിരം തലമുറവരെ ദയ കാണിക്കുകയും ചെയ്യും" (ആവ. 5:10) നിങ്ങളുടെ ദൈവമായ യഹോവയെ നിങ്ങൾ സ്നേഹി

ക്കുകയും പൂർണ്ണ ഹൃദയത്തോടും പൂർണ്ണ മനസോടും കൂടെ അവനെ സേവിക്കുകയുംചെയ്തു കൊണ്ട് ഞാൻ ഇന്നു നിങ്ങളോട് കല്പിക്കുന്ന എന്റെ കല്പനകൾ ജാഗ്രതയോടെ അനുസരി ച്ചാൽ ധാന്യവും വീഞ്ഞും എണ്ണയും ശേഖരിക്കേണ്ടതിനു ഞാൻ തക്ക സമ യത്തു നിങ്ങളുടെ ദേശത്തിനു വേണ്ടുന്ന മുൻമഴയും പിൻമഴയും പെയ്യിക്കും" (ആവ. 11:13) ഇങ്ങനെയുള്ള പഴയ നിയമ വാഗ്ദാനങ്ങളിൽ ദൈവ ത്തോടുള്ള സ്നേഹം മനുഷ്യനിൽ പ്രക ടമാകുന്നത് തന്റെ കല്പനകളെ അനു ഷ്ഠിക്കുന്നതുമായി ബന്ധപ്പെട്ടാണ്. കല്പന ലംഘനം ദൈവ നിഷേധവും പാപവുമാണ്. "ഇന്നു മുതൽ നീ മനു ഷ്യരെ പിടിക്കുന്നവൻ ആകും" എന്ന കല്പനയുടെ ലംഘനമാണ് പഴയ തൊഴിലിലേക്കുള്ള പത്രോസിന്റെ തിരിച്ചു പോക്ക്. മറ്റൊരു സന്ദർഭത്തിൽ തന്റെ മരണത്തെയും, ഉയിർത്തെഴു ന്നേൽപ്പിനെയും പറ്റി പരാമർശിക്കു മ്പോൾ അതിൽ അനിഷ്ടം പ്രകടിപ്പിച്ചു പത്രോസിനെ ശാസിക്കുന്നുണ്ട് "സാത്താനെ എന്നെ വിട്ടു പോ; നീ എനിക്ക് ഇടർച്ചയാകുന്നു, ദൈവത്തിന്റേ തല്ല മനുഷ്യരുടേതത്രേ കരുതുന്നത് എന്ന് പറഞ്ഞു" (വി. മത്താ. 16:23, വി. മർക്കോ. 8:33) പീഡ സഹിക്കുന്നതി നുള്ള വിമുഖതയും, തള്ളിപ്പറച്ചിലും, തിരിച്ചു പോക്കും പത്രോസിന്റെ ശിഷ്യ ത്വത്തിലെ വലിയ മൂന്ന് വീഴ്ചകളാണ്. ആ ശിഷ്യത്വത്തിലേക്കുള്ള തിരിച്ചു വര വിനു വേണ്ടിയാണ് മൂന്നു പ്രാവശ്യം പ്രതിജ്ഞയെടുപ്പിക്കുന്നത്.

### ദൈവം സ്നേഹം തന്നെ

യോഹന്നാൻ ശ്ലീഹാ യേശുവിനെ അവതരിപ്പിക്കുന്നത് സ്നേഹമായിട്ടാണ്. തന്റെ ഒന്നാം ലേഖനത്തിൽ വ്യക്തമായി പറയുന്നു, "ദൈവം സ്നേഹം തന്നെ" (1 യോഹ. 4:8,16) അപ്പോൾ സ്നേഹം എന്തെന്നറിയണമെങ്കിൽ സ്നേഹമാ കുന്ന ദൈവത്തെ അറിയണം. ഏറ്റവും പ്രധാനപ്പെട്ട കല്പന ഏതെന്ന് ചോദിച്ച ശാസ്ത്രിമാരിൽ ഒരുവനോട് കർത്താവ് പറഞ്ഞത്, "നിന്റെ ദൈവമായ കർത്താ വിനെ നീ പൂർണ്ണ ഹൃദയത്തോടും, പൂർണ്ണാത്മാവോടും, പൂർണ്ണ മനസ്സോടും, പൂർണ്ണ ശക്തിയോടും കൂടെ സ്നേഹി ക്കണം എന്നാകുന്നു" രണ്ടാമത്തേതോ, കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം എന്നത്രേ (വി. മർക്കോ. 12:30–31). "ദൈവത്തേയും മനുഷ്യ നേയും സ്നേഹിക്കുക"- കല്പനക ളുടെ അമ്മയായ കല്പനയാണ്. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തി ലുള്ള വെളിപ്പെടലും ഈ സ്നേഹമാ ണ്. ഈ സ്നേഹത്തിന്റെ പൂർണ്ണത രുചിച്ചറിഞ്ഞവർക്കു മാത്രമേ "എന്റെ ആടുകളെ പാലിക്ക" എന്ന കല്പന യുടെ ഉൾക്കാമ്പ് തിരിയുകയുള്ളൂ. ഇട യനും, ആടുകളും തമ്മിലുള്ള ബന്ധം യേശുക്രിസ്തു മുമ്പെ തന്നെ ശിഷ്യ ന്മാർക്ക് മനസിലാക്കി കൊടുത്തതാണ്. "ഞാൻ നല്ല ഇടയനാകുന്നു. നല്ല ഇട യൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു." (വി. യോഹ. 10:11) ആടു കളോടുള്ള ഇടയന്റെ സ്നേഹം രുചിച്ച റിഞ്ഞ പൗലോസ് ശ്ലീഹ ആ സ്നേഹ ത്തിന്റെ നിറവിൽ ആദിമ ക്രൈസ്തവ നേതൃത്വത്തെ ആഹ്വാനം ചെയ്യുന്നത് "നിങ്ങളെത്തന്നെയും താൻ സ്വന്ത രക്തത്താൽ സമ്പാദിച്ചിരിക്കുന്ന ദൈവ ത്തിന്റെ സഭയെ മേയ്പാൻ പരിശുദ്ധാ ത്മാവ് നിങ്ങളെ അധ്യക്ഷരാക്കി വച്ചു ആട്ടിൻകൂട്ടം മുഴുവനേയും സൂക്ഷിച്ചു കൊൾവിൻ" (അപ്പോ. 20:28). വേദപു സ്തകത്തിൽ സ്നേഹത്തെ സൂര്യ നോടുപമിക്കുന്നുണ്ട്. സൂര്യൻ തന്റെ സഹസ്രകിരണങ്ങളെ കൊണ്ട് പ്രപ ഞ്ചത്തെ ജീവത്തായി നിലനിർത്തുന്നു. സൂര്യ ധർമ്മം ഭേദവിചാര വിമുക്തമാ ണ്. പുല്ലിനും പുഴുവിനും മനുഷ്യനും മഹാമേരുവിനും സൂര്യൻ ഒരുപോലെ പ്രകാശം നൽകുന്നു. അതുപോലെ തന്നെ സ്നേഹവും ഭേദവിചാര വിമു ക്തമാകണം. അതുകൊണ്ടാണ് സ്നേഹി തനുവേണ്ടി ജീവൻ കൊടുക്കുന്ന സ്നേഹത്തെപ്പറ്റി പഠിപ്പിക്കുന്ന കർത്താവ് ശത്രുവിനെയും സ്നേഹി ക്കാൻ ആവശ്യപ്പെടുന്നത്.

### ഇടയത്വത്തിന്റെ അധികാരം

അധികാരം, സ്നേഹം, സേവനം എന്നീ വാക്കുകൾ സാധാരണയായി ഒരു മിച്ച് പോകാറില്ല. അധികാര പ്രയോഗ വും, അനുസരണവും സുഗമമാക്കാൻ സ്നേഹത്തിന്റേതായ എല്ലാ പരിഗണന കളും ഒഴിവാക്കണം എന്നതാണ് പൊതു ധാരണ. ഇതിനെതിരെ ചരിത്രത്തിൽ ആദ്യമായി പ്രതികരിച്ചത് യേശുവാണ്. "കർത്താവും ഗുരുവുമായ ഞാൻ നിങ്ങ ളുടെ കാൽ കഴുകി എങ്കിൽ നിങ്ങളും തമ്മിൽ തമ്മിൽ കാൽ കഴുകേണ്ടതാകു ന്നു. ഞാൻ നിങ്ങൾക്ക് ചെയ്തതു പോലെ നിങ്ങളും ചെയ്യേണ്ടതിനു ഞാൻ നിങ്ങൾക്ക് ദൃഷ്ടാന്തം തന്നിരി ക്കുന്നു." (വി. യോഹ. 13:14)

യേശുക്രിസ്തു ദൃഷ്ടാന്തമായി ശിഷ്യർക്ക് നൽകിയ വിനീതവും, സ്നേഹാർദ്രവുമായ സേവന മാതൃക പിൻതുടരുക എന്നുള്ളതാണ് ഇടയത്വ അധികാരം. ഇടയന്റെ മാതൃക തനി ക്കുണ്ട് എന്ന വ്യക്തമായ ബോധ്യമാ ണല്ലോ "എന്നെ അനുഗമിക്കുക" യേശു വിന്റെ മാതൃക സുരക്ഷിതത്വത്തിന്റെ മാതൃകയല്ല. എന്നാൽ ശൂന്യ വൽക്കര ണത്തിന്റെ ശൈലിയുമാണ്. എല്ലാവരു ടെയും ദാസനും, നല്ലിടയനുമാകുന്ന ശൈലി. ആധിപത്യത്തിലോ, കായിക ബലത്തിലോ അല്ല ക്രൈസ്തവ ഇട യത്വം അധിഷ്ടിതമായിരിക്കുന്നത്. യഹൂദ പ്രമാണിമാരുടെയും, പരീശൻ മാരുടെയും അത്തരം അധികാര പ്രയോ ഗത്തെ ക്രിസ്തു വിമർശിക്കുന്നുണ്ട്. അവർ ഭാരമേറിയ ചുമടുകൾ മനുഷ്യ രുടെ മേൽ വച്ചു കൊടുക്കുന്നു. തങ്ങ ളുടെ വിരൽ കൊണ്ട് പോലും അവയെ തൊടുവാൻ അവർക്ക് മനസില്ല (വി. മത്താ. 23:4) എന്നാൽ പത്രോസിനു ഇവിടെ നൽകുന്ന ഇടയത്വ അധികാരം സ്നേഹത്തിന്റെ ആധികാരികത മാത്ര മാണ്. "മനുഷ്യനാകുന്ന കല്ലുകളെ സ്നേഹം കൊണ്ട് യോജിപ്പിച്ച് ദൈവ ത്തിന് ആലയം പണിയണം" എന്ന് ടാഗോർ പാടിയത് ക്രിസ്തീയ ജീവിത ത്തിന്റെ ആത്മാവായി പരിലസിക്കേണ്ട താണ്.

**മെയ് 6**
**പുതുഞായറാഴ്ചയ്ക്കു ശേഷം 3–ാം ഞായറാഴ്ച**
**വി. ലൂക്കോ. 24:13–35**

എമ്മാവൂസിലേക്ക് യാത്ര ചെയ്യുന്ന രണ്ട് ശിഷ്യന്മാർക്ക് അവരുടെ യാത്ര യിൽ യേശുവിനെ രുചിച്ചറിയുവാൻ ലഭിച്ച സംഭവമാണ് ഇന്നത്തെ വേദഭാ ഗം. യെരുശലേമിന് വടക്കു പടിഞ്ഞാ റായി ഏകദേശം 7 മൈൽ ദൂരമുള്ള ഒരു പ്രദേശമാണ് എമ്മാവൂസ് ഗ്രാമം. ഈ ശിഷ്യൻമാർ എഴുപത് അറിയിപ്പുകാരിൽ (വി. ലൂക്കോ. 10:1) പ്പെട്ടവരായിരുന്നു

എന്നു വിശ്വസിക്കുന്നു. ക്ലെയൊപ്പാവ് എന്ന് പേർ പറയുന്ന ആൾ ജോസഫിന്റെ സഹോദരനായിരുന്നു എന്നും മറ്റെയാൾ വി. ലൂക്കോസ് തന്നെയാണെന്നും ഒരു പാരമ്പര്യം ഉണ്ട്.

വലിയ പ്രതീക്ഷകളോടെയാണ് എല്ലാം ഉപേക്ഷിച്ചു ശിഷ്യൻമാർ യേശുവിനെ അനുഗമിച്ചത്. ഇത് അവരുടെ വാക്കുകളിൽ വ്യക്തമാണ്. "ഞങ്ങളോ അവൻ ഇസ്രായേലിനെ വീണ്ടെടുക്കുവാനുള്ളവൻ എന്ന് ആശിച്ചിരുന്നു." യേശു ദാവീദിനെപ്പോലെ ലൗകീക സാമ്രാജ്യം സ്ഥാപിച്ച് ഇസ്രായേലിന്റെ ഉദ്ധാരണം സാധിപ്പിക്കുമെന്ന് അവർ വിശ്വസിച്ചു. പക്ഷേ ഗോഗുൽത്താ സംഭവത്തോടെ അവരുടെ പ്രതീക്ഷകൾക്ക് മങ്ങലേറ്റു. തങ്ങളുടെ വീണ്ടെടുപ്പുകാരൻ റോമാഭരണാധികാരികൾക്കു മുന്നിൽ തല കുമ്പിട്ടു നിന്നതും, ചാട്ടവാറടിയേറ്റതും, ക്രൂശിൽ തറയ്ക്കപ്പെട്ടതും സ്വപ്നങ്ങൾ താറുമാറാകുന്നതിനിടയായി. രക്ഷകൻ റോമാ സാമ്രാജ്യത്വത്തിനെതിരെ യിസ്രായേലിനെ സംഘടിപ്പിച്ച് യഹൂദ മതത്തിന്റെ സ്വാതന്ത്ര്യം തിരികെക്കൊണ്ടുവരും എന്നതായിരുന്നു സ്വപ്നം. എന്നാൽ യേശുവിന്റെ ജീവിതത്തിലും, മരണത്തിലും അതിനുശേഷവും അവർ കാണുകയും മനസിലാക്കുകയും ചെയ്യുന്ന സംഭവങ്ങൾ ചിന്തകളെയും, ധാരണകളേയും ഇളക്കി മറിക്കുന്നതായിരുന്നു. എന്നാൽ മശിഹായെ ഉൾക്കൊള്ളുവാൻ യഹൂദ പഠിപ്പിക്കൽ മൂലം അവർക്ക് സാധിച്ചില്ല. അതിനാൽ അവർ യേശുവിനെ "പ്രവൃത്തിയിലും വാക്കിലും ശക്തിയുള്ള ഒരു പ്രവാചകനായി" കണ്ടു.

**നിരാശകളിൽ നിഴലാകുന്ന ദൈവം**

യിസ്രായേലിന്റെ രാഷ്ട്രീയ വീണ്ടെടുപ്പ് യേശുവിലൂടെ സംഭവിക്കാതെ പോയതിലുള്ള ദുഃഖവും പേറിയാണ് ഈ രണ്ട് ശിഷ്യന്മാരും യെറുശലേമിൽ നിന്നും തങ്ങളുടെ ഗ്രാമമായ എമ്മൂവസിലേക്ക് യാത്രയാകുന്നത്. എന്നാൽ മ്ശിഹായെപ്പറ്റിയുള്ള തങ്ങളുടെ കാഴ്ചപ്പാടുകൾ തിരുത്തുവാനും, യേശുക്രിസ്തുവിന്റെ മരണം യിസ്രായേലിന്റെ മാത്രമല്ല മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ വീണ്ടെടുപ്പിനായിരുന്നു എന്ന് അവരെ ബോധ്യപ്പെടുത്തുവാൻ "യേശു അടുത്ത് ചെന്ന് അവരോട് ചേർന്ന് നടന്നു." ആദ്യമായി തന്നെപ്പറ്റി അവർ മനസിലാക്കിയിരിക്കുന്ന കാര്യങ്ങൾ ചോദിച്ചറിഞ്ഞു. പിന്നീട് തിരുവെഴുത്തിൽ മ്ശിഹായെപ്പറ്റി പറഞ്ഞിരിക്കുന്ന കാര്യങ്ങൾ അവർക്ക് വെളിപ്പെടുത്തിക്കൊണ്ട് അവരോട് കൂടി അത്താഴത്തിൽ പങ്കുചേർന്നു. അവരുടെ കണ്ണു തുറന്നു, കാഴ്ചപ്പാടുകൾ മാറി. യെറുശലേമിൽ ചെന്ന് ശിഷ്യൻമാരോടൊപ്പം ചേന്ന് സഭയുടെ വളർച്ചയുടെ ഭാഗമായി.

ഈ രണ്ട് ശിഷ്യന്മാർക്കും യേശുവിനെ അറിയുവാനായി രണ്ട് കാര്യങ്ങൾ നടന്നു. ഒന്നാമതായി വചനം പഠിക്കുവാൻ സാധിച്ചു. "മോശ തുടങ്ങി സകല പ്രവാചകന്മാരിൽ നിന്നും എല്ലാം തിരുവെഴുത്തുകളിലും തന്നെക്കുറിച്ചുള്ള അവർക്ക് വ്യാഖ്യാനിച്ചുകൊടുത്തു. അപ്പോൾ അവരുടെ ഹൃദയം ജ്വലിച്ചു." (24:32) എന്നാൽ ഇതിലൂടെ അവരുടെ അറിവ് പൂർണമാകുന്നില്ല ഇത് യേശുവിനെ അനുഭവിക്കുന്നതിനുള്ള ആദ്യപടിയാണ്. വചനംഗ്രഹിച്ചപ്പോഴും അവർ യേശുവിനെ തിരിച്ചറിഞ്ഞില്ല. രണ്ടാമതായി നടക്കുന്ന അപ്പം മുറിക്കൽ നിർണ്ണായകമാണ്. "അവൻ അപ്പം എടുത്തു അനുഗ്രഹിച്ച് നുറുക്കി അവർക്കു കൊടുത്തു. ഉടനെ അവരുടെ കണ്ണു തുറന്നു. അവർ അവനെ അറിഞ്ഞു."

യേശുവിനെ സ്വന്ത ജീവിതത്തിൽ അനുഭവിച്ചറിയുവാനുള്ള ആഹ്വാനമാണ് എമ്മാവൂസിലേക്ക് പോയ ശിഷ്യന്മാർ നമുക്ക് നൽകുന്നത്. നമ്മുടെ ധാരണകൾക്കനുസൃതമായി യേശു പ്രവർത്തിക്കാതെ വരുമ്പോൾ ഈ ശിഷ്യന്മാരെപ്പോലെ നാമും അസ്വസ്ഥരാകാറുണ്ട്. സാമ്പത്തികം, ജോലി, രോഗം, അഭിമാനം ഇവയൊക്കെ ജീവിതത്തിൽ പ്രശ്നങ്ങളാകുമ്പോൾ യേശു നമ്മുടെ ജീവിതത്തിൽ ഒരു ചോദ്യമായിത്തീരും. എന്നാൽ അവനോടു കൂടി യാത്ര ചെയ്ത് വചനത്താൽ ഹൃദയം ജ്വലിക്കപ്പെടാനും കൂദാശകളിലൂടെ അവനെ അനുഭവിക്കുവാനും കഴിയുമ്പോൾ ദൈവിക പദ്ധതികളുടെ ഉദ്ദേശ്യം വിവേചിച്ചറിയാൻ നമുക്കാകുന്നു.

**മനുഷ്യനെ അന്വേഷിക്കുന്ന ദൈവം**

യെറുശലേമിലെ ആദിമ സഭയുടെ കൂട്ടായ്മയിൽ നിന്നും അകന്ന് എമ്മാവൂസിലേക്ക് പോകുന്ന രണ്ടു ശിഷ്യന്മാരെ അന്വേഷിച്ച് കണ്ടെത്തി യെറുശലേമിലേക്ക് മടക്കി കൊണ്ടു വരുന്ന ദൈവിക പദ്ധതിയാണ് എമ്മാവൂസ് കഥ. മനുഷ്യനെ അന്വേഷിച്ചിറങ്ങുന്ന ദൈവത്തിന്റെ ചിത്രം ആദ്യം കാണുന്നത് ഏദൻതോട്ടത്തിലാണ് (ഉല്പ. 3:9) നൻമയും, തിൻമയും തിരിച്ചറിഞ്ഞ് ദൈവത്തെപ്പോലെയാകുവാനായി ഇറങ്ങി തിരിച്ച മനുഷ്യൻ കുറ്റ ബോധത്തിലും ലൈംഗികതയെപ്പറ്റിയുള്ള ബോധത്തിലും പരസ്പരമുള്ള പഴി പറച്ചിലിലും, ദൈവത്തിൽ നിന്നുള്ള അകൽച്ചയിലും ആയി തീർന്നപ്പോൾ അവൻ ഒളിച്ചിരിക്കുവാനായി ആഗ്രഹിച്ചു ദൈവത്തെ അഭിമുഖീകരിക്കുവാൻ കഴിയാത്ത ലജ്ജകൊണ്ട് മറഞ്ഞു നിൽക്കുന്ന മനുഷ്യനെ സമീപിക്കവാൻ മുൻകൈ എടുക്കുന്നത് ദൈവമാണ്. അവനെ കാട്ടിൽ നിന്നും പുറത്തുകൊണ്ടുവരുന്നത് ദൈവമാണ്. കാട് അവ്യക്തതയും അപകടവും സൂചിപ്പിക്കുന്നു. അന്ധകാരത്തിന്റെ പ്രത്യേകതകളാണിവ. ഈ അവസ്ഥയിൽ നിന്നും മനുഷ്യനെ വെളിച്ചത്തിലേക്ക് കൊണ്ടു വരുവാൻ ദൈവം മുൻ കൈ എടക്കുന്നില്ലെങ്കിൽ ഇരുട്ടിലും, ഒളിവിലും മറഞ്ഞിരിക്കാനേ മനുഷ്യനാവു. ഈ രണ്ട് ശിഷ്യന്മാരുടെ കാര്യത്തിലും ദൈവമാണ് നായകനാകുന്നത്. മ്ശീഹായേയും തങ്ങളുടെ വിളിയേയും പറ്റി മനസിലാക്കുവാൻ കഴിയാതെ തമസ്സിലായവരെ ദൈവം അന്വേഷിച്ചെത്തുന്നു. അവരോട് സംസാരിച്ച് അവരുടെ കണ്ണു തുറന്ന് പ്രകാശത്തിലേക്ക് അവരെ നയിക്കുന്നു. ദൈവം അന്വേഷിച്ചിറങ്ങുന്നത് അന്ധകാരത്തിലായിരിക്കുന്ന മനുഷ്യനെ കണ്ടെത്തി വെളിച്ചത് കൊണ്ടു വന്ന്, സ്വന്തം അവസ്ഥയെപ്പറ്റി ബോധ്യമുള്ളവനാക്കി, ശുദ്ധീകരിച്ച് പ്രതീക്ഷ നൽകി, ഭയവും ലജ്ജയുമകറ്റി, സത്യം വെളിപ്പെടുത്തി പ്രത്യാശയുടെ പടിവാതിൽക്കലേക്ക് നയിക്കുവാനാണ്.

**മനുഷ്യന് അനുഭവമായി മാറുന്ന ദൈവം**

യേശുവിനെ കേൾക്കുകയും, രുചിച്ചറിയുകയും ചെയ്തശേഷം അനുഭവമായി മാറിയപ്പോൾ ബാഹ്യനേതൃത്വങ്ങൾക്ക് അപ്രത്യക്ഷമായ രംഗം എമ്മാവൂസ് കഥ വിവരിക്കുന്നു. ദൈവം മനുഷ്യരുടെ ഇടയിൽ സന്നിഹിതനാണെന്ന്

# വായനക്കാരുടെ കത്തുകൾ... 17-ാം പേജിൽ നിന്നു തുടർച്ച...

നോട്ടീസ് കല്പന വായിച്ച് നടത്തപ്പെടുന്ന ഇടവക പൊതു യോഗങ്ങൾ പ്രതിനിധികളെ തെരഞ്ഞെടുക്കുന്നു. അവർക്കു അവരുടെ സമ്മതി ദാനാവകാശം വിനിയോഗിക്കാൻ സാധിക്കുന്നില്ലെങ്കിൽ പൊതുയോഗവും, തെരഞ്ഞെടുപ്പും അർത്ഥശൂന്യം എന്നവരും, ഏതാനും ആളുകൾ, പണം സ്വന്തം കയ്യിൽ നിന്നും മുടക്കുവാൻ ത്രാണിയുള്ളവർ, മീറ്റിംഗിനു പോയേക്കാം. എന്നാൽ ഏകദേശം 200 വോട്ടുകൾ ഈ ഭദ്രാസനത്തിൽ നിന്നും ലഭിക്കാവുന്നത് ലഭിക്കാതെ വരുമ്പോൾ ആകെ വോട്ടുകളുടെ സന്തുലിതാവസ്ഥക്ക് കോട്ടം സംഭവിക്കുന്നു. മെത്രാൻ തെരഞ്ഞെടുപ്പു പോലെയും മറ്റുമുള്ള പ്രധാന തെരഞ്ഞെടുപ്പുകൾക്ക് ഈ നഷ്ടപ്പെട്ടു പോകുന്ന വോട്ടുകൾ വലിയ സ്വാധീനം ചെലുത്തുവാൻ കഴിയും. കഴിഞ്ഞ പ്രാവശ്യത്തെ മെത്രാൻ തെരഞ്ഞെടുപ്പു തന്നെ അതിന് ഉദാഹരണമായി എടുക്കാം. കഴിവുള്ള പലരും ചുരുങ്ങിയ വോട്ടിന്റെ മറവിൽ തള്ളപ്പെട്ടുപോയി.

ഇതുപോലെ തന്നെ ക്യാനഡാ, യൂറോപ്യൻ രാജ്യങ്ങളിൽ നിന്നും പേർഷ്യൻ ഗൾഫിൽ നിന്നുപോലുമുള്ള വോട്ടുകൾ രേഖപ്പെടുത്താൻ സാധിക്കാതെ നഷ്ടപ്പെടുന്നത് ഈ കാലഘട്ടത്തിനു ചേരുന്നതല്ല. സഭയുടെ പൊതുവായ വികസനത്തിന് മതിയായ സഹായം ചെയ്യുന്ന ഈ സഭാ ഘടകത്തെ അവരുടെ മൗലികാവകാശം നിർവ്വഹിക്കുവാൻ പ്രാപ്തരായി ത്തീർക്കുവാൻ സഭയ്ക്കു ചുമതലയുണ്ട്. ഓരോ ഇടവകയിൽ നിന്നും ലക്ഷങ്ങൾ ചെലവാക്കാതെ, ഏറ്റം ചുരുങ്ങിയ ചെലവിൽ നിർവ്വഹിക്കാവുന്ന ഈ പോസ്റ്റൽ വോട്ട് സിസ്റ്റം നടപടിയിലേക്കു കൊണ്ടുവരുന്നതിന് ഒട്ടും അമാന്തം കാണിക്കരുത് എന്ന് അപേക്ഷിക്കുന്നു.

വിവര സാങ്കേതിക വശങ്ങൾ വളർന്നു വരുമ്പോൾ അതിന്റെ നല്ല വശങ്ങൾ ഉൾക്കൊള്ളാൻ ശ്രമിക്കുന്നതോടൊപ്പം, മനുഷ്യരുടെ ബുദ്ധിമുട്ടുകൾ കുറയ്ക്കുവാൻ തക്കവണ്ണവും, അനാവശ്യമായ ധനവ്യയം ഉണ്ടാകാതിരിക്കാൻ തക്കവണ്ണവും നമ്മുടെ സഭയുടെ ഭരണ സംവിധാനത്തെ ക്രമീകരിക്കേണ്ടത് ആവശ്യം ആവശ്യംതന്നെ.

ബാഹ്യകേരള ഭദ്രാസന ഇടവകകൾ അവയുടെ സ്വാധീനം ഈ കാര്യത്തിൽ സഭയുടെ ഭരണ സംവിധാനത്തിൽ ചെലുത്തും എന്നു കരുതുന്നു.

ഫാ. എ. കെ. ചെറിയാൻ,
യു.എസ്.എ.

❖



എല്ലാ മതങ്ങളും പഠിപ്പിക്കുന്നു. ആ സാന്നിധ്യം പലതരത്തിലാണ്. സൃഷ്ടിയിൽ അവന്റെ സാന്നിധ്യം പ്രപഞ്ച ശക്തികളിലൂടെ വെളിപ്പെടുന്നു. മനുഷ്യ ഹൃദയങ്ങളിൽ ആദ്ധ്യാത്മിക സാന്നിദ്ധ്യം കൊണ്ട് അത് വെളിപ്പെടുന്നു. എന്നാൽ പൂർണമായ ദൈവീകാനുഭവം സാദ്ധ്യമായത് തികഞ്ഞ പൂർണതയോടെ ദൈവം മനുഷ്യനായി അവതരിച്ച് നമ്മുടെ ഇടയിൽ വസിച്ചപ്പോഴാണ്. "ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടുകൂടെയുണ്ട് (വി. മത്താ. 28:20) എന്നരുളി ചെയ്ത് തന്റെ പരിശുദ്ധ റൂഹായെ സഭയ്ക്ക് നൽകിയപ്പോൾ ആ ദൈവീക സാന്നിധ്യം വ്യക്തിപരമായി അനുഭവിക്കവാൻ കഴിയുന്നു. "സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന് ലോകത്തിന് ജീവൻ നൽകുന്ന യഥാർത്ഥ അപ്പമാണ്." താനെന്ന് യേശു ജനത്തെ പഠിപ്പിച്ചു. "ഞാനാണ് ജീവന്റെ അപ്പം: എന്റെ അടുത്തു വരുന്നവന് ഒരിക്കലും വിശക്കുകയില്ല: എന്നിൽ വിശ്വസിക്കുന്നവന് ദാഹിക്കുകയുമില്ല." (വി. യോഹ. 6:35). വി. കുർബ്ബാനയിലെ ക്രിസ്തു സാന്നിധ്യത്തിന്റെ പരമമായ തെളിവാണിത്. വി. കുർബാന യാകുന്ന അപ്പവീഞ്ഞുകളിൽ യേശു പൂർണ മനുഷ്യത്വത്തോടും, പൂർണ ദൈവത്വത്തോടും സന്നിഹിതനാണെന്ന് കർത്താവ് പഠിപ്പിക്കുന്നു. എമ്മാവൂസ് സംഭവത്തിന്റെ അവസാനം "അവൻ അപ്പമെടുത്ത് അനുഗ്രഹിച്ച് നുറുക്കി അവർക്ക് കൊടുത്തു. ഉടനെ അവരുടെ കണ്ണു തുറന്നു അവർ അവനെ അറിഞ്ഞു" (24:30) ജീവനുള്ള ദൈവത്തിന്റെ സാന്നിധ്യം വി. കുർബാനയിലൂടെ നാം അനുഭവിക്കുമ്പോൾ ക്രിസ്തു നമ്മുടെ ജീവിതാനുഭവമായി മാറും. ❖


**Form IV**
**Malankara Sabha**

| | | |
|---|---|---|
| Place of Publication | : | Kottayam |
| Periodicity | : | Monthly |
| Printer | : | Fr. T.A.Edayadi |
| Whether Citizen of India | : | Yes |
| Address | : | Catholicate Aramana, Kottayam |
| Publisher | : | Fr. T.A. Edayadi |
| Address | : | Item No.5 |
| Editor | : | Fr. Dr. M. John Panicker |
| Whether Citizen of India | : | Yes |
| Address | : | P.O. Box 98, Kottayam-1 |
| Name&Address of the owner | : | Orthodox Viswasa Paripalana Samithy Devalokam, Kottayam-38 |

I, Fr. T.A. Edayadi here by declare that the particulars given above are true to the best of my knowledge and belief.

03.03.2007 Fr. T.A. Edayadi

# ചന്ദനപ്പള്ളി വലിയ പള്ളി പെരുന്നാൾ മെയ് 7,8



**ബിനു സാമുവൽ, കൊപ്പാറ**

മലങ്കര സഭയിലെ പുണ്യ തീർത്ഥാടന കേന്ദ്രമായ ചന്ദനപ്പള്ളി വലിയപള്ളിയിലെ വി. ഗീവർഗീസ് സഹദായുടെ പെരുന്നാൾ മെയ് 7, 8 തീയതികളിൽ ആഘോഷിക്കുന്നു. ലോക രക്ഷകനായ ക്രിസ്തുവിന്റെ ധീര പടയാളിയായിരുന്ന് രക്ത സാക്ഷിത്വം വരിച്ച വി. ഗീവർഗീസ് സഹദായുടെ തിരുശേഷിപ്പ് കബറിടം സ്ഥിതി ചെയ്യുന്ന ലോകത്തിലെ പ്രധാന ദേവാലയങ്ങളിൽ ഒന്നാണിത്. കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിൽ സ്ഥാനം പിടിച്ച 'ചന്ദനപ്പള്ളി ചെമ്പെടുപ്പ്' ഇവിടുത്തെ പ്രത്യേക അനുഷ്ഠാനമാണ്. ലോകത്തിൽ അത്യപൂർവമായി കാണപ്പെടുന്ന 'ഒറ്റക്കൽ കുരിശും' സെ. ജോർജ് ഷ്രൈനും വിശ്വാസികൾക്ക് ആശ്വാസമായി നിലകൊള്ളുന്നു. കൽത്തൊട്ടിയും ചെമ്പിൻമൂടും കുതിരപ്പുരയും സ്വർണ്ണകൊടിമരവും ദേവാലയത്തിന്റെ പ്രൗഢിയും പൗരാണികതയും വിളിച്ചോതുന്നു.

### പ്രത്യാശ പ്രാർത്ഥന

എല്ലാ മാസവും രണ്ടാം ശനിയാഴ്ച രാവില 10 മുതൽ നടക്കുന്ന പ്രത്യാശപ്രാർത്ഥനാ സംഗമത്തിൽ പ. സഹദായുടെ മദ്ധ്യസ്ഥതയിൽ ആശ്വാസവും അനുഗ്രഹവും തേടിയെത്തുന്ന വിശ്വാസികൾക്ക് അത്ഭുത വിടുതൽ ലഭിച്ച് മടങ്ങുന്ന കാഴ്ച അവർണ്ണനീയമാണ്. മനമുരുകി കരയുന്നവർക്ക് കണ്ണീരിന്റെ പ്രതിഫലം ലഭിക്കുമെന്നത് ഇവിടെ അഭയ യാചനയുമായി എത്തുന്ന ഓരോ വിശ്വാസിക്കും അനുഭവിച്ചറിയുവാൻ കഴിയും.

പത്തനംതിട്ട ജില്ലയിൽ പത്തനംതിട്ട–അടൂർ റൂട്ടിൽ 10 കിലോമീറ്റർ യാത്ര ചെയ്താൽ ചന്ദനപ്പള്ളിയിലെത്താം. ചന്ദനപ്പള്ളി ജംഗ്ഷനിൽ നിന്നും ഒരു കിലോ മീറ്റർ കിഴക്കാണ് വി. ദേവാലയം.



## പെരുന്നാൾ പ്രോഗ്രാം

മെയ് 1 : പിതൃ സ്മരണ

മെയ് 2 : കുടുംബസമ്മേളനവും കൗൺസലിംഗും

മെയ് 3 : താലന്ത്–കുട്ടികളുടെ കലാപരിപാടികൾ

മെയ് 4 : വനിതാ സമ്മേളനം

മെയ് 5 : പ്രത്യാശാ പ്രാർത്ഥന, വാർഷിക സമ്മേളനം

മെയ് 6 : തുമ്പമൺ ഭദ്രാസന പ്രാർത്ഥനാ യോഗ വാർഷിക സമ്മേളനം (അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ)

മെയ് 7

4 p.m. - സ്വർണ്ണക്കുരിശ് സമർപ്പണം

6 p.m. - സെ. ജോർജ് ഷ്രൈൻ എഴുന്നള്ളിപ്പ്

6.30 p.m. - തീർത്ഥാടക സംഗമം (വയലത്തല അയിരൂർ, കൊല്ലം ഭദ്രാസനം, കിഴക്കൻ മേഖല, കൈപ്പട്ടൂർ, മുള്ളനിക്കാട്, കൊടുമൺ തുടങ്ങിയ മേഖലകളിൽ നിന്നുള്ള തീർത്ഥാടകർ പങ്കെടുക്കുന്നു. തീർത്ഥാടകരെ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് ആശീർവദിക്കുന്നു.
തുടർന്ന് റാസ.

മെയ് 8

6.30 a.m. - ചെമ്പിൽ അരിയിടീൽ കർമ്മം.

7.00 a.m. - ഒന്നാം കുർബ്ബാന, നിയുക്ത കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ

8.30 a.m. - രണ്ടാം കുർബ്ബാന
പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ

12.30 p.m. - പത്മശ്രീ. റ്റി. കെ. അലക്സിന് 'സെ. ജോർജ് അവാർഡ് ഓഫ് എക്സലന്റ് നൽകുന്നു'. വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിനെയും അത്മായ ട്രസ്റ്റി ശ്രീ. എം. ജി. ജോർജ് മുത്തൂറ്റിനെയും അനുമോദിക്കുന്നു.

4.30 p.m. - ചെമ്പെടുപ്പു റാസ

6.30 p.m. - നേർച്ച വിളമ്പ്



വാർത്തകൾ

## ദിവ്യബോധനം

ഓർത്തഡോക്സ് സെമിനാരിയുടെ അൽമായ വേദശാസ്ത്ര പഠന പദ്ധതിയായ ദിവ്യബോധനത്തിന്റെ കോൺവെക്കേഷൻ സമ്മേളനം 2007 മാർച്ച് 10-ന് ശനിയാഴ്ച പ. കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ പഴയ സെമിനാരി ഓഡിറ്റോറിയത്തിൽ നടന്നു. കോട്ടയം ലൂർദ് പള്ളി വികാരി ഫാ. ഡോ. മാണി പുതിയേടം കോൺവക്കേഷൻ സന്ദേശം നൽകി. ഫാ. ഡോ. ജേക്കബ് കുര്യൻ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി. ഫാ. ഡോ. കെ. എം. ജോർജ്ജ് റിപ്പോർട്ട് അവതരിപ്പിച്ചു. ഫാ. റ്റി. ജെ. ജോഷ്വാ ധ്യാനപ്രസംഗം നടത്തി. ഫാ. ഡോ. ജോൺ പണിക്കർ, ഫാ. ജേക്കബ് മാത്യു, പ്രൊഫ. വർഗ്ഗീസ് മാത്യു, ശ്രീ. ജേക്കബ് വർഗ്ഗീസ് എന്നിവർ പ്രസംഗിച്ചു. സർട്ടിഫിക്കേറ്റ്, ഡിപ്ലോമാ, ബിരുദ, തിരുവചന ഭാഷ്യ തലങ്ങളിലായി 780 പേർ പ. ബാവാ തിരുമേനിയിൽ നിന്ന് സർട്ടിഫിക്കേറ്റുകൾ വാങ്ങി. ദിവ്യബോധനത്തിന്റെ അടുത്ത ബാച്ച് ഏപ്രിൽ മാസത്തിൽ ആരംഭിക്കുന്നു. മലങ്കരസഭയിലെ എല്ലാ ഇടവകകളിലും യൂണിറ്റുകൾ ആരംഭിക്കത്തക്കവണ്ണം രജിസ്ട്രാർ, ദിവ്യബോധനം, ഓർത്തഡോക്സ് സെമിനാരി, കോട്ടയം എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## സമ്മർ വെക്കേഷൻ ബൈബിൾ ക്ലാസ്സ്

മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിൽ വർഷം തോറും നടത്തിവരാറുള്ള സമ്മർ വെക്കേഷൻ ബൈബിൾ ക്ലാസ് 2007 മെയ് 7 മുതൽ 20 വരെ നടത്തപ്പെടുന്നു. അഭിവന്ദ്യരായ തിരുമേനിമാർ, വേദശാസ്ത്ര പണ്ഡിതർ, ദൗത്യരംഗത്തുള്ള പ്രഗത്ഭമതികൾ തുടങ്ങിയവർ ക്ലാസ്സുകൾ നയിക്കുന്നു. ആത്മീയ ജീവിത വളർച്ചയ്ക്കും ദൈവിക അറിവു നേടുന്നതിനും, ദൈവ സമർപ്പണത്തിനും, സുവിശേഷ താല്പര്യത്തിനും, സ്വഭാവരൂപവത്ക്കരണത്തിനുമെല്ലാം സഹായകമാകുന്ന ഈ ക്ലാസ്സിൽ 10-ാം ക്ലാസ്സു മുതൽ പഠിക്കുന്നവർക്ക് വന്നു സംബന്ധിക്കാവുന്നതാണ്. ആദ്യം രജിസ്റ്റർ ചെയ്യുന്ന 80 പേർക്കു മാത്രമേ പ്രവേശനമുള്ളു. ഫീസ് 350 രൂപ ആയിരിക്കും. വികാരിയുടെ കത്തുമായി വരുന്നവർക്കു 300 രൂപാ നൽകിയാൽ മതി. പെൺകുട്ടികൾക്കു പ്രത്യേക താമസ സൗകര്യം ഉണ്ടായിരിക്കുന്നതാണ്. ക്ലാസ്സിൽ ചേർന്നു പഠിക്കാൻ ആഗ്രഹിക്കുന്നവർ **'പ്രിൻസിപ്പാൾ, സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ, മാവേലിക്കര-3'** എന്ന വിലാസത്തിൽ എഴുതുക.

**ഫോൺ: 0479-2302473, 2342709.**

# ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

***സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626, ഫോൺ: 0479-312266, 312465***

***ഗിവ്സൈറ്റ് പ്രോജക്ട്***

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് ആരംഭിച്ചതാണ് `Give Sight Project'.

സന്മനസ്സുള്ള ആർക്കും `Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

**നേത്രചികിത്സാക്യാമ്പ്:** ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

***ഗിവ് ലൈഫ് പ്രോജക്ട്:***

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാകേന്ദ്രംകൂടി ഉണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും മറ്റുമായിഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689 626





## വിദ്യാഭ്യാസ മാർഗ്ഗ നിർദ്ദേശ ക്യാമ്പ്

**കോട്ടയം:–** മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം സംഘടിപ്പിക്കുന്ന ഈ വർഷത്തെ വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പുകൾ കോട്ടയത്ത് മാർ തെയോഫിലോസ് സ്റ്റഡി സെന്ററിൽ നടക്കും.

പത്താം ക്ലാസ്സിലേക്ക് പ്രവേശിക്കുന്ന കുട്ടികൾക്കുള്ള ക്യാമ്പ് ഏപ്രിൽ 11 മുതൽ 19 വരെയും പത്താം ക്ലാസ്സ് പരീക്ഷയെഴുതി ഉപരി പഠനത്തിന് ഒരുങ്ങുന്നവർക്കുള്ള ക്യാമ്പ് ഏപ്രിൽ 22 മുതൽ 28 വരെയും നടക്കുന്നതാണ്.

പരീക്ഷകളിൽ ഉന്നതവിജയവും തുടർന്നുള്ള പൊതുജീവിതത്തിൽ മെച്ചപ്പെട്ട ഭാവിയും ലക്ഷ്യമാക്കുന്ന പരിശീലന പദ്ധതിയിൽ പഠന വിഷയങ്ങൾക്കൊപ്പം പെരുമാറ്റ മര്യാദകൾ, പ്രഭാഷണ പരിചയം, ആശയ വിനിമയം, മതബോധനം, കൗൺസലിംഗ് എന്നിവയൊക്കെ ഉൾപ്പെടുന്നുണ്ട്. വ്യക്തിത്വ വികസനം മുൻനിർത്തി പ്രായോഗിക പരിശീലനവും മത്സരങ്ങളും നടത്തും. അറിവും അനുഭവവും അംഗീകാരവും ആർജ്ജിച്ചിട്ടുള്ള പ്രശസ്ത വ്യക്തികളാണ് നേതൃത്വം നൽകുന്നത്.

## വിവരങ്ങൾ ക്ഷണിക്കുന്നു

ബോംബെ ഭദ്രാസനം രൂപം കൊണ്ടതിന്റെ മുപ്പതാം വാർഷികാഘോഷങ്ങളുടെ ഭാഗമായി ഗോവയുടേയും സിലോണിന്റേയും പ്രഥമ മെത്രാപ്പോലീത്ത ആയിരുന്ന അഭി. അൽവാറീസ് മാർ ജൂലിയോസ് പിതാവിന്റേയും ബോംബെ ഭദ്രാസനത്തിന്റെ മുഖ്യ ശില്പിയും മലങ്കരസഭയുടെ അംബാസഡറുമായിരുന്ന കാലം ചെയ്ത അഭി. ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് പിതാവിന്റെയും സ്മരണയ്ക്കായി പരിശുദ്ധ പിതാക്കന്മാരുടെ ജീവിതത്തെ ആസ്പദമാക്കി പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുന്നു. പരിശുദ്ധ പിതാക്കന്മാരെ നേരിട്ടോ അല്ലാതെയോ പരിചയമുള്ളവരിൽ നിന്നും അടുത്തിടപഴകിയിട്ടുള്ളവരിൽ നിന്നും അവരുടെ അനുഭവങ്ങളും പിതാക്കന്മാരുടെ ജീവിതത്തെപ്പറ്റിയുള്ള വിവരങ്ങളും ഓർമ്മക്കുറിപ്പുകളും താഴെപ്പറയുന്ന വിലാസത്തിൽ അയച്ചു കൊടുക്കുവാൻ അഭി. ഡോ. ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനി അറിയിക്കുന്നു.

Rev. Fr. N.S. Varghese
C/o Orthodox Church Centre
Dr. mar Theophilus Marg, Sector-10-A, Vashi,
Navi Mumbai, Maharastra-400 703, India
Tel. 022 2766 3427, Fax. 2765 0876

Email: Frnsvarghese@rediffmail.com
Frnsvarghese@hotmail.com

## റാങ്ക് കരസ്ഥമാക്കി



**തുമ്പമൺ:–** 2005–2006 ലെ ദിവ്യബോധന പഠനപദ്ധതി പ്രകാരം POCE–ൽ ലില്ലിക്കുട്ടി സാമുവേൽ, തേവത്തുംമണ്ണിൽ, 2–ാം റാങ്ക് കരസ്ഥമാക്കി. ഫാ. സാമുവൽ ജോൺ തേവത്തുമണ്ണിലിന്റെ സഹധർമ്മിണിയും P.W.D. ചെങ്ങന്നൂരിലെ ഓവർസീയറും തുമ്പമൺ എം.ജി. സൺഡേസ്ക്കൂൾ അധ്യാപികയുമാണ്.



അഖില മലങ്കര മർത്തമറിയം പരീക്ഷയിൽ ഗൾഫ് മേഖലയിൽ നിന്നും ഒന്നാം റാങ്ക് (93%) കരസ്ഥമാക്കിയ സൂസൻ കോശി മാത്യു (പന്തളം). അബുദാബി സെന്റ് ജോർജ് കത്തീഡ്രൽ ഇടവകാംഗം.

## സമ്മാനാർഹർ



സഹപാഠ്യമത്സരം മലബാർ സോണിൽ ജൂണിയർ പ്രസംഗമത്സരത്തിൽ കൃപാ സാറാ തോമസ് ഒന്നാം സ്ഥാനം നേടി. മലബാർ ഭദ്രാസനത്തിലെ കാവിൽ ഫാ. തോമസ് ജോർജിന്റെയും ചുങ്കത്തറ എം.പി.എം. ഹൈസ്ക്കൂൾ അദ്ധ്യാപിക ആൻസി തോമസിന്റെയും മകൾ.



അഖില മലങ്കരയിൽ 10–ാം ക്ലാസ്സിൽ ഒന്നാം റാങ്ക് നേടിയ രേഷ്മ അന്നാ ഫിലിപ്പ്. നിരണം ഭദ്രാസനം തലക്കുളം സെന്റ് മേരീസ് സൺഡേസ്ക്കൂൾ അംഗമാണ്. ചേന്നമറ്റത്ത് ശ്രീ. സി. റ്റി. ഫിലിപ്പിന്റെയും പൈങ്കിളി ഫിലിപ്പിന്റെയും മകളാണ്.



ഷീനാ



ആലീസ്



മേരി

മലങ്കര ഓർത്തഡോക്സ് സഭ മർത്തമറിയം വനിതാ സമാജത്തിന്റെ വാർഷിക പരീക്ഷയിൽ മാവേലിക്കര ഭദ്രാസനത്തിൽ ജൂനിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനം നേടിയ ഷീനാ എം. ചാക്കോ, സീനിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനം നേടിയ ആലീസ് വർഗീസ്, സൂപ്പർ സീനിയർ വിഭാഗത്തിൽ രണ്ടാം സ്ഥാനം നേടീയ മേരി വർഗ്ഗീസ് എന്നിവർ കൊറ്റാർക്കാവ് സെന്റ് ജോർജ് ചാപ്പൽ അംഗങ്ങളാണ്.





## ഡയസ്പോറ യൂത്ത് മീറ്റ്

ഓർത്തഡോക്സ് ഡയസ്പോറാ യൂത്ത് മീറ്റ് (ODYM) ജൂൺ 26 മുതൽ ജൂലൈ ഒന്നു വരെ ഡൽഹി ഭദ്രാസനത്തിലെ ആരവല്ലി, പൗലോസ് മാർ ഗ്രിഗോറിയോസ് റിട്രീറ്റ് സെന്ററിൽ വച്ചു നടത്തുന്നു. ബാഹ്യ കേരള ഭദ്രാസനത്തിലെ (ബോംബെ, ഡൽഹി, കൽക്കട്ട, മദ്രാസ്) പുതിയ തലമുറകളെ നവ ചിന്തകളിലൂടെ സഭയുമായും സമൂഹവുമായും ബന്ധിപ്പിച്ചു നിർത്തുകയെന്ന ദൗത്യവുമായി നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരിയാണ് ഡയസ്പോറ മീറ്റുകൾക്ക് നേതൃത്വം നൽകുന്നത്. പഠനങ്ങൾ, വ്യക്തിത്വ വികസന പരിപ്പാടികൾ, സാംഗീതം കലാസ്വാദനങ്ങൾ തുടങ്ങി ബഹുമുഖ പ്രവർത്തനങ്ങളാണ് ക്യാമ്പിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. ഡൽഹി ഭദ്രാസനാധിപൻ ഡോ. ജോബ് മാർ പീലക്സീനോസ് തിരുമേനിയാണ് ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ ക്യാമ്പ് നയിക്കുന്നത്.

**വിശദവിവരങ്ങൾക്ക്:-**

STOTS ഉബാലി റോഡ്, ബ്രാഹ്മിണി പി.ഓ.
കൽമേശ്വർ, നാഗ്പൂർ, മഹാരാഷ്ട്ര-441501
ഫോൺ:- 07118-271696, 271991
E-mail: brlijojohn@gmail.com

## ബാഹ്യകേരള ഗായക സംഘ പരിശീലന ക്യാമ്പ്

**നാഗ്പൂർ:-** ഗായക സംഘങ്ങളുടെ ദൗത്യം ആരാധനാ സമൂഹത്തെ നയിക്കുകയാണെന്ന് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അഭിപ്രായപ്പെട്ടു. ബാഹ്യ കേരള മേഖലയുടെ ത്രിദിന ഗായക സംഘ പരിശീലന ക്യാമ്പിന്റെ സമാപനത്തിൽ പ്രസംഗിക്കുയായിരുന്നു അദ്ദേഹം. നാഗ്പൂർ സെമിനാരിയിൽ മാർച്ച് 2 മുതൽ 4 വരെ നടന്ന ട്രെയിനിംഗ് ക്യാംപിൽ കൽക്കട്ട, ഡൽഹി, മദ്രാസ്, ബോംബെ ഭദ്രാസനങ്ങളിൽ നിന്നുള്ള പ്രതിനിധികൾ പങ്കെടുത്തു. ഗാന പരിശീലനത്തിന് ഫാ. എം.പി. ജോർജ് നേതൃത്വം നൽകി. ഫാ. ഡോ. റെജി മാത്യു, ഫാ. അലക്സ് ദാനിയേൽ, ഫാ. ഡോ.ഷാജി പി. ജോൺ, ഫാ. ഫിലിപ്പോസ് വേണാട് എന്നിവർ വിവിധ വിഷയങ്ങളിൽ ക്ലാസ്സുകൾ എടുത്തു.

## കോളേജ് ഉദ്ഘാടനം

**കർണ്ണാടക:-** നരസിംഹരാജപുരത്ത് മദ്രാസ് ഭദ്രാസനത്തിന്റെ കീഴിൽ 2005-2006-ൽ പ്രവർത്തനം ആരംഭിച്ച സെന്റ് മേരീസ് പ്രീ യൂണിവേഴ്സിറ്റി കോളേജിന്റെയും 2007 ജൂണിൽ ആരംഭിക്കുന്ന BSc ഡിഗ്രി കോളേജിന്റെയും പുതിയ ബിൽഡിംഗിന്റെ ഉദ്ഘാടനം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യാക്കോബ് മാർ ഐറേനിയോസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ വച്ച് എം.എൽ.എ. യും കർണ്ണാടക ഗവൺമെന്റ് ചീഫ് വിപ്പുമായ ഡി എൻ ജീവരാജ് നിർവഹിച്ചു. റവ. ഫാ. ജയിംസ് കുറ്റിക്കണ്ടത്തിൽ, എം. ശ്രീനിവാസ്, ഡി. ബി. ചന്ദ്രഗൗഡ (മുൻ മിനിസ്റ്റർ) സി. എ. ഈപ്പൻ, പി. ജെ. ആന്റണി, ഫാ. ജേക്കബ് തോമസ് തുടങ്ങി സാമൂഹ്യ രാഷ്ട്രീയ മതനേതാക്കൾ പങ്കെടുത്തു.

## നാംസ് കോൺഫ്രൻസ്

മലങ്കര ഓർത്തഡോക്സ് സഭയിലെ ജൂനിയർ നാംസിന്റെ പത്താമതു കോൺഫറൻസ് ഏപ്രിൽ 25 മുതൽ 29 വരെ മാവേലിക്കര സെന്റ് പോൾസ് മിഷൻ സെന്ററിൽ വച്ച് നടക്കുന്നതാണ്. 10 മുതൽ 15 വയസ്സു വരെയുള്ള കുട്ടികൾക്ക് പങ്കെടുക്കാം. പെൺകുട്ടികൾക്ക് പ്രത്യേകം താമസ സൗകര്യം ഉണ്ടായിരിക്കും.

"ക്രിസ്തു യേശുവിന്റെ നല്ല ഭടനായി നീയും എന്നോടു കൂടെ കഷ്ടം സഹിക്ക" (2 തീമോ. 2:3) എന്നതാണ് മുഖ്യ ചിന്താ വിഷയം. ക്യാമ്പിന് അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നിവർ നേതൃത്വം നൽകും. വന്ദ്യ നഥനയേൽ റമ്പാൻ, ഫാ. ഡോ. മാത്യു വൈദ്യൻ, ഫാ. ഡോ. ഒ. തോമസ്, പ്രഫ. ഡി. മാത്യു, ഫാ. ജോർജ് മാത്യു എന്നിവർ ക്ലാസ്സുകൾ നയിക്കും. ഒരു ദിവസത്തെ വിനോദയാത്രയും ക്രമീകരിച്ചിട്ടുള്ള ക്യാമ്പിന് 200 രൂപയാണ് രജിസ്ട്രേഷൻ ഫീസ്. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ **പ്രൊഫ. ജോൺ കുര്യൻ, കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട** എന്ന വിലാസത്തിൽ അപേക്ഷിക്കുക.

**ഫോൺ: 9447593058**

## നാട്ടുവാർത്ത



- എന്താ പുള്ളേ അതി രാവിലെ അയലോക്കത്ത് വഴക്ക്.
- ചെറുക്കൻ കമ്മ്യൂണിസ്റ്റാ
- അതിനിപ്പം വഴക്കു പറഞ്ഞിട്ടെന്തു കാര്യം
- വഴക്കു കേക്കാൻ ചെറുക്കനിവിടില്ല. 'സ്പെഷ്യൽ പിരിവ്' തുടങ്ങിയില്ലേ എല്ലാ ദിവസവും അതിനു പോവുകാ... ബക്കറ്റ് പിരിവ്
- അവൻ പിരിക്കുന്നതിന് ഇവർക്കെന്തു വേണം
- ഇവർക്കൊന്നും വേണ്ട കൊച്ചാട്ടാ. ആ ടോയ്‌ലറ്റിലെ ബക്കറ്റ് തിരിച്ചു കിട്ടിയാ മതി.
- മുട്ടിപ്പോയല്ലോ പുള്ളേ!

റ്റീപ്പീ

## ബുദ്ധിമാൻ

ഫാ. തോമസ് പി.













പാവനസ്മരണയ്ക്ക്



*Inserted by:-*

SIMON
NEWDELHI

# പുത്തൻകാവിൽ കൊച്ചുതിരുമേനി



## മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്

**ഒരു വിശ്വാസി**

